# THE GURUNATHAN

# ഗുരുനാഥൻ

L. No. 85/15—7 26

| പുസ്തകം 15 | 1111 ധനു | ലക്കം 5 |
| --- | --- | --- |

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചുമരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തു ഗുരുനാഥോയം സഹായംഭുവി.

## വിഷയവിവരം.

# ചിന്താസന്താനം

## (ഒന്നാംഭാഗം)

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ

ഇംഗ്ലീഷിൽ "*Essays*" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറു് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളൊ, ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല. ചിന്തകനായ ഈ ഗദ്യകാരൻെറ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം. വില അണ 10.

## ചിന്താസന്താനം രണ്ടാംഭാഗം

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

(കൊച്ചിയിലെ IV Form പാഠപുസ്തകം)

ഈ ഗ്രന്ഥകൎത്താവിൻെറ ഇരുപതോളം വിവിധവിഷയങ്ങളെപ്പററിയുള്ള ഒന്നാംതരം ഉപന്യാസങ്ങൾ അടങ്ങിയതു്; വായനക്കാരുടെ ചിന്തയെ ഉത്തേജിപ്പിക്കുന്നതു്. സാഹിത്യം, സമുദായം, സന്മാൎഗ്ഗം ഇവയെപ്പററി നാതിദീൎഘങ്ങളായ ഉപന്യാസങ്ങൾ; ഇവ കേവലം വായിച്ചാൽ മാത്രം പോര; വായിക്കയും, ഗ്രഹിക്കയും, ആലോചിക്കയും ചെയ്യേണ്ടവയാണു്. ഈ മാതിരി ഗ്രന്ഥങ്ങളല്ലെ ഓരോ ഗൃഹത്തിലും വായനശാലയിലും സൂക്ഷിക്കേണ്ടതു്. വില അണ 10.

## ചിന്താസന്താനം മൂന്നാംഭാഗം

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഈ ഗ്രന്ഥത്തിൽ ഗ്രന്ഥകൎത്താവിൻെറ പരിപക്വചിന്തയുടെ ഫലമായ 20 ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു. പ്രൌഢവും ആദരണീയവും ആയ ഗദ്യരീതി; അനുഷ്ഠേയമായ തത്വരത്നങ്ങൾ; വിദ്യാൎത്ഥികളെ നല്ല അദ്ധ്യാപകന്മാരും വായിച്ചിരിക്കേണ്ടതു്. വില അണ 10.

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ചിന്താസന്താനം

## നാലാംഭാഗം.

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഈ ഗ്രന്ഥകത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണു പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദശ്ങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. കച്ചവടക്കാക്കു നല്ല കമ്മീഷൻ. വില കുറച്ചിരിക്കുന്നു.

വില 10 അണ.

## ചിന്താസന്താനം അഞ്ചാംഭാഗം.

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പതിനാലു് ഉപന്യാസങ്ങൾ അടങ്ങിയ മുഴുവൻ (ആട്ടുപേപ്പറിൽ ഗ്രന്ഥകത്താവിൻെറ ഛായയോടു കൂടിയതു്) ഭാഗത്തിനു്

വില 10 അണ.

ടി. അഞ്ചാംഭാഗം 1935-ലെ സ്കൂൾഫൈനൽ പരീക്ഷയ്ക്കു തിരഞ്ഞെടുക്കപ്പെട്ട 8 ഉപന്യാസങ്ങൾ മാത്രം അടങ്ങിയതു്.

വില 10 ചക്രം.

## ചിന്താസന്താനം ആറാംഭാഗം.

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

**ഇതാ തയ്യാറായിരിക്കുന്നു.**

കുറച്ചുപ്രതികൾ മാത്രം.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 ധനു | ലക്കം 5 |
|---|---|---|


## വിദ്യാലയങ്ങളുടെ നിയതസ്ഥിതി

(ആർ. ഈശ്വരപിള്ള ബി. ഏ.)

ഒരു വിദ്യാലയം എന്നാൽ എന്താണെന്നു മനസ്സിലാക്കേണ്ടതു് അത്യാവശ്യമാണു്. അതു കേവലം ഒരു കെട്ടിടമല്ല. കെട്ടിടത്തിനു വിദ്യാലയവുമായിട്ടു യാതൊരു ബന്ധവുമില്ല. വിദ്യാലയമെന്നതു് ഒരു കൂട്ടം വിദ്യാർത്ഥികളും ഏതാനും അദ്ധ്യാപകന്മാരുമാണു്. അല്ലെങ്കിൽ പണ്ടത്തെ "ഗുരുകുലത്തെ"പ്പോലെ ഗുരുവും അന്തേവാസികളും ആണു്. എന്നാൽ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും ഒന്നിച്ചുകൂടുന്നതുകൊണ്ടു മാത്രം വിദ്യാലയം എന്നതിന്റെ അർത്ഥം പൂർണ്ണമാകുന്നില്ല. അദ്ധ്യേതാക്കളും അദ്ധ്യാപകന്മാരും തമ്മിൽ ഒരു ബന്ധംകൂടി ഉണ്ടായിരിക്കണം. ഈ ബന്ധം എങ്ങനെയുള്ളതായിരിക്കണമെന്നു വഴിയെ പറഞ്ഞുകൊള്ളാം.

ഇന്നു ക്ലാസു തിരിച്ചാണല്ലോ അഭ്യസനം നടത്തുന്നതു്. അദ്ധ്യാപകന്മാരും പ്രതിക്ഷണം മാറിക്കൊണ്ടിരിക്കും. ഇതുകൊണ്ടു വിദ്യാർത്ഥികളുടെ വ്യക്തിത്വം ക്ലാസ്സിൽ നിമഗ്നമായിപ്പോകുന്നു. ഈ സ്ഥിതിക്കു് ഓരോ വിദ്യാർത്ഥിയും അദ്ധ്യാപകനും തമ്മിൽ ഒരു ബന്ധം ഉണ്ടാവാൻ പ്രയാസമാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നാനിടയുണ്ടു്. അദ്ധ്യാപകൻ ഉത്തമനായിരുന്നാൽ അങ്ങനെ സംഭവിക്കാൻ ഇടയില്ല. എന്നാൽ ഇന്നത്തെ സ്ഥിതിക്കു് അദ്ധ്യാപകന്മാരെ തെരഞ്ഞെടുക്കുക എന്നുള്ളതു കുറച്ചു വിഷമമാണു്. വല്ല പരീക്ഷത്തോതും വച്ചുകൊണ്ടു തെരഞ്ഞെടുക്കുവാൻ മാത്രമേ സാധിക്കുകയുള്ളു. ഇങ്ങനെ വല്ല തോതും അവലംബിച്ചോ അതോ പഴക്കം മാത്രം ഗണിച്ചോ ഏതുവിധത്തിലും ഒരു വിദ്യാലയാദ്ധ്യക്ഷനെ തെരഞ്ഞെടുക്കുവാൻ വലിയ പ്രയാസമുണ്ടാകുമെന്നു തോന്നുന്നില്ല. മനുഷ്യസ്വഭാവം പലവിധത്തിലാകകൊണ്ടു് എല്ലാത്തരം അദ്ധ്യാപകന്മാരും ഉണ്ടായിരിക്കാം. എന്നാൽ എല്ലാത്തരം അദ്ധ്യാപകന്മാർക്കും ശ്രദ്ധിച്ചാൽ കുറച്ചൊക്കെ ഈ വിഷയത്തിൽ സാധിക്കാൻ കഴിയും. അദ്ധ്യാപകന്മാർക്ക

വേണ്ടതായ ദൌൎഭാഗ്യതകളെപ്പററി ഇക്കാലത്തു വല്ലതും പറയുന്നതു പിഷ്ടപേഷണമായിരിക്കും. അതിനു തുനിയുന്നുമില്ല. മററുചില സംഗതികളെക്കുറിച്ചാണു് ഒന്നുരണ്ടു വാക്കുകൾ പറയണമെന്നു വിചാരിക്കുന്നതു്.

ഏതു വിദ്യാലയത്തിനും ഒരു പ്രശസ്തമായ "നിയതസ്ഥിതി" (Tone) അതിന്റെ കാൎയ്യക്ഷമമായ നടത്തിപ്പിനും ജനദൃഷ്ടിയിൽ ഒരു മാന്യപദം അൎഹിക്കുന്നതിനും വിജയത്തിനും അത്യാവശ്യമാണു്. ഇതിനു ഭംഗം വന്നാൽ അനേകം കുഴപ്പങ്ങൾക്കും മററും ഇടയാകുന്നതാണു്. ഇങ്ങനെയുള്ള ഒരു പ്രതിഷ്ഠ അല്ലെങ്കിൽ നിയതസ്ഥിതി സമ്പാദിക്കുവാൻ ഉള്ള മാൎഗ്ഗമാണു് ആലോചിക്കേണ്ടതായിരിക്കുന്നതു്. ഇതിലേക്കു് അദ്ധ്യാപകന്മാരുടേയും അദ്ധ്യേതാക്കളുടേയും സംയുക്തപ്രവൃത്തി ആവശ്യമാണു്. അദ്ധ്യേതാക്കളും അദ്ധ്യാപകന്മാരും തമ്മിൽ ഒരു ബന്ധമുണ്ടായിരിക്കണമെന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. അതെങ്ങനെയിരിക്കണമെന്നും അതിനു മാൎഗ്ഗമെന്താണെന്നുമാണു ചിന്തിക്കാനുള്ളതു്. ഭയംകൊണ്ടു മാത്രമുള്ള ബന്ധം പ്രായേണ ക്ഷണഭംഗുരമായിരിക്കാനെ തരമുള്ളുവെന്നു നമുക്കു് അനുഭവംകൊണ്ടറിയാമല്ലൊ. അതുകൊണ്ടു് അതിനെക്കുറിച്ചു ചിന്തിക്കേണ്ട ആവശ്യമേയില്ല. ബാഹ്യങ്ങളായ മററു ബന്ധങ്ങളേയും ഇക്കൂട്ടത്തിൽതന്നെ ഗണിക്കാം. ആഭ്യന്തരമായ ബന്ധം മാത്രമെ ദൃഢമായും ശാശ്വതമായും നില്ക്കുകയുള്ളു. അതെന്തായിരിക്കാമെന്നു ചിന്തിക്കണം. ഭക്തി, ബഹുമാനം, സ്നേഹം, അനുകമ്പ ഇവയാണു വിദ്യാൎത്ഥികളേയും അദ്ധ്യാപകന്മാരേയും തമ്മിൽ ബന്ധിക്കുന്നതിനുള്ള പ്രധാന "ഗുണങ്ങൾ". വിദ്യാൎത്ഥികൾക്കു് അദ്ധ്യാപകന്മാരോടു ഭക്തിയും ബഹുമാനവും അദ്ധ്യാപകന്മാൎക്കു് ഇവരോടു സ്നേഹവും (വാത്സല്യം) അനുകമ്പയും ഉണ്ടായിരുന്നാൽ വിദ്യാലയഭരണം സുഗമവും സഫലവുമായി ഭവിക്കുന്നതാണു്. അപ്പോൾമാത്രമെ ഒരു വിദ്യാലയം ഒരു കുടുംബത്തിന്റെ യഥാർത്ഥ പ്രതിരൂപമായി ഭവിക്കുകയുള്ളു. സ്നേഹബന്ധത്തെപ്പോലെ ബലവത്തായ മറെറാരു ബന്ധവുമില്ല. ഭക്തിയെന്നതു ഭയവും സ്നേഹവും കൂടിയ ഒരു സുമധുരവികാരമാണു്. ബഹുമാനം ഇതിന്റെ ഫലമാണു്. ഇവയെ സമ്പാദിപ്പാനുള്ള മാൎഗ്ഗം അത്ര ലഘുവല്ല. ആദ്യമായി ഒരദ്ധ്യാപകൻ ചെയ്യേണ്ടതു് തന്റെ അഭ്യസനത്തിൻകീഴിൽ വരുന്ന വിദ്യാൎത്ഥികളുടെ, അതായതു വ്യക്തികളുടെ സ്വഭാവം, ബുദ്ധിയുടെ ന്യൂനാതിരേകത്വം ഇവയെ സൂക്ഷ്മമായി ഗ്രഹിക്കുക എന്നുള്ളതാണു്. ഇതു് അല്പം പ്രയാസമുള്ള കാൎയ്യമാണെങ്കിലും സാധിക്കാവുന്നതാണു്. അദ്ധ്യാപകന്മാർ വിദ്യാൎത്ഥികളോടു പെരുമാറുന്ന രീതിയും ഈ വിഷയത്തിൽ ഗണ്യമായിട്ടുള്ളതാണു്. അവരുടെ അഭിമാനത്തെ വ്രണപ്പെടുത്തുന്നതായ യാതൊരു വാക്കും പറകയോ പ്രവൃത്തി ചെയ്യുകയൊ പാടില്ലാത്തതാകുന്നു. ആത്മാഭിമാനം ബാലന്മാൎക്കും പ്രായമായവ

ൾക്കും ഒരുപോലെ വേണ്ടതായ ഒരു സൽഗുണമാണ്. അതു മററു പല ഗുണങ്ങൾക്കും ഒരടിസ്ഥാനവുമാണ്. എന്നുതന്നെയുമല്ല ഇതു് അദ്ധ്യാപകൻെറ ഗൌരവത്തിനും ഹാനികരമായി ഭവിക്കുന്നതാണ്. വിദ്യാൎത്ഥികൾ എല്ലാവരും ഒരുപോലെ ബുദ്ധിശക്തിയുള്ളവരായിരിക്കയില്ലല്ലൊ. എന്നാൽ ആ വാസ്തവത്തെ ആക്ഷേപരൂപമായി വെളിപ്പെടുത്തുന്നതു് ആശാസ്യമല്ല. വിദ്യാൎത്ഥികളെ "മറയ" എന്നോ "മണ്ട" എന്നോ "കള്ള" എന്നോ ആക്ഷേപസൂചകമായ വിധത്തിൽ സംബോധനം ചെയ്യുന്നതു് അനാശാസ്യമാണ്. അതു് അവരുടെ അഭിമാനത്തെ ഹനിക്കുമെന്നുതന്നെയല്ല, അദ്ധ്യാപകൻെറ ഗൌരവത്തിനുഹാനികരവുമാണ്. അദ്ധ്യാപകനെക്കുറിച്ചുള്ള ബഹുമാനവും കുറയാൻ ഇടയാകും. അദ്ധ്യാപനവിഷയത്തിലും മന്ദബുദ്ധികളായ വിദ്യാൎത്ഥികളിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതാവശ്യമാണ്. ഇങ്ങനെയായാൽ വിദ്യാർത്ഥികൾക്കു് അദ്ധ്യാപകനോടു പ്രത്യേകം ബഹുമാനവും സ്നേഹവും തോന്നാൻ വഴിയുണ്ടു്.

ഇന്നു വ്യക്തിസ്വാതന്ത്ര്യം വൎദ്ധിച്ചിരിക്കുന്ന കാലമാണ്. വിദ്യാൎത്ഥികളിലും ഇതിൻെറ ബീജാങ്കുരം ഇല്ലാതെ വരികയില്ല. ഈ സ്വാതന്ത്ര്യത്തെ ചിലപ്പോൾ നിയന്ത്രിക്കേണ്ടതായി വരാമെങ്കിലും അതിനെ ഹനിക്കുന്നതായ യാതൊന്നും അദ്ധ്യാപകൻ പ്രവൎത്തിക്കുന്നതൊ പറയുന്നതൊ ഉചിതമായിരിക്കയില്ല. അദ്ധ്യാപകൻ ആക്ഷേപമല്ല, അനുകമ്പയാണു പ്രദൎശിപ്പിക്കേണ്ടതു്. വിദ്യാൎത്ഥികളോടു കോപം പ്രദൎശിപ്പിക്കുന്നതുമനുചിതമാണ്. അതു് അദ്ധ്യാപകൻെറ നിലയെ പലപ്പോഴും വഷളാക്കാനമിടയുണ്ടു്. അദ്ധ്യാപകൻ "പിതാവിൻെറ പ്രതിപുരുഷ"നാണെന്നു പറയപ്പെട്ടിരിക്കുന്നതു സ്നേഹവാത്സല്യാദി വിഷയത്തിലും ശാസനാലാളനാദികളിലും പിതൃസമനായി വൎത്തിക്കേണമെന്നുള്ള തത്വത്തെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം. പണ്ടത്തെ ഗുരുകുലത്തിൽ ശിഷ്യന്മാൎക്കു് "അന്തേവാസികൾ" എന്ന പേരുസിദ്ധിച്ചിരുന്നതു ഗുരുവും ശിഷ്യനും തമ്മിലുള്ള ബാഹ്യമായ അടുപ്പത്തെ മാത്രം അടിസ്ഥാനപ്പെടുത്തിയല്ല. ആഭ്യന്തരമായ സ്നേഹബന്ധത്തേയും കൂടി ആസ്പദമാക്കിയാണ്. അതുയൊക്കെയും ഇന്നത്തെ വിദ്യാലയത്തിൽ സാദ്ധ്യമല്ല എങ്കിലും ശ്രദ്ധിച്ചാൽ ഏറെക്കുറെ സാധിക്കാവുന്നതാണ്. വിദ്യാലയത്തിൻെറ അന്തരീക്ഷം സദാ പ്രശാന്തവും പ്രസന്നവും ആയിരിക്കാൻ ഇരുകൂട്ടരും ശ്രമിക്കേണ്ടതാണ്. അവിടെ അപശബ്ദത്തിനും അസ്വാസ്ഥ്യത്തിനും പ്രവേശം അനുവദിച്ചുകൂടാ. വിദ്യാർത്ഥികൾ ബാല്യംകൊണ്ടു പല ചപലതകളും കാണിച്ചേക്കാം. എന്നാൽ അവയെ നിയന്ത്രണാധീനമാക്കുന്നതു് അദ്ധ്യാപകന്മാരുടെ കൃത്യമാണ്.

ഇനി ഒന്നു പറവാനുള്ളതു് അദ്ധ്യാപകന്മാർ അവരവർ പഠിപ്പിക്കാൻ ചുമതലപ്പെട്ടിരിക്കുന്ന വിഷയത്തിൽ കൃതഹസ്തന്മാരായിരിക്കേണ്ടതും ആവശ്യമാകുന്നുവെന്നുള്ളതാണ്. തന്റെ വിഷയത്തെ ശരിയായി അഭ്യസിപ്പിക്കുന്ന അദ്ധ്യാപകൻ നിശ്ചയമായും അദ്ധ്യേതാക്കളുടെ ഭക്തിക്കും ബഹുമാനത്തിനും പാത്രീഭവിക്കും. ഈ വിഷയത്തിലുണ്ടാകാവുന്ന അകുശലത പല കുഴപ്പങ്ങൾക്കും കാരണമായിത്തീരും.

അദ്ധ്യാപകന്മാർ രക്ഷാകർത്താക്കന്മാരുടെ സഹകരണം കൂടി സമ്പാദിക്കുന്നതായാൽ നന്നായിരിക്കും. ഇപ്രകാരം ചെയ്യുന്നതായാൽ വിദ്യാലയത്തിനു പുറത്തും വിദ്യാർത്ഥികൾ അനുകാമീനന്മാരായി ചരിക്കയില്ല. അവർ കേവലം ഉത്തരവാദിത്വമില്ലാത്ത കൂട്ടരല്ലെന്നും, അവർ ഭാവിയിൽ പൗരകൃത്യധുർവ്വഹന്മാരായി വർത്തിക്കുവാനുള്ളവരാണെന്നുമുള്ള ബോധം വിദ്യാഭ്യാസകാലത്തുതന്നെ അവരിൽ ജനിപ്പിക്കേണ്ടതാവശ്യമാണ്. ഈവിധത്തിലെല്ലാം അദ്ധ്യാപകന്മാർ അനുഷ്ഠിക്കുന്നതായാൽ വിദ്യാലയത്തിന് ഒരു ശ്രേഷ്ഠമായനില സമ്പാദിക്കുവാനും സംരക്ഷിക്കുവാനും കഴിയുന്നതാണ്. എന്നാൽ വിദ്യാലയാദ്ധ്യക്ഷന് ഇതിനും പുറമേ ചില ഗുണങ്ങൾകൂടി ഉണ്ടായിരിക്കേണ്ടതത്യാവശ്യമാണ്. അദ്ധ്യക്ഷന്റെ പ്രധാനകൃത്യം അഭ്യസനമല്ല ഭരണമാണ്. ഒരു ഭരണകർത്താവെന്ന നിലയിൽ ശോഭിക്കുക എന്നതു് അല്പം പ്രയാസമായിട്ടുള്ള കാര്യമാണ്. അയാൾക്കു് അദ്ധ്യേതാക്കളെ മാത്രമല്ല അദ്ധ്യാപകന്മാരേയും നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യേണ്ടതായ നേതാവിന്റെ ഭാരമാണുള്ളതു്. ഒന്നാമതായി തന്റെ കീഴിലുള്ള അദ്ധ്യാപകാദ്ധ്യേതാക്കളുടെ വിവിധസ്വഭാവങ്ങളും മനസ്സിലാക്കി അവയിൽ അനാശാസ്യങ്ങളായുള്ളവയെ നിരോധിക്കയും, അവരുടെ കൃത്യങ്ങൾ കാര്യക്ഷമമായി നിർവ്വഹിക്കുന്നതിന് അപ്പോഴപ്പോൾ വേണ്ട ഉപദേശങ്ങൾ നൽകുകയും, കഴിയുന്നതും സാമോപായംകൊണ്ടു് അവരിൽനിന്നു് അനുസരണവും സഹകരണവും സമ്പാദിക്കുകയും ചെയ്യേണ്ടതാണ്. അദ്ധ്യാപകന്മാരെക്കാൾ അധികം രക്ഷാകർത്താക്കന്മാരുമായി പരിചയപ്പെടുകയും വിദ്യാലയത്തോടു് അവരുടെ ശ്രദ്ധയേയും താല്പര്യത്തേയും ഘടിപ്പിക്കുകയും ചെയ്യേണ്ട ചുമതല വിദ്യാലയാദ്ധ്യക്ഷനുണ്ടു്. ഒരു വിദ്യാലയത്തിന്റെ നിയതസ്ഥിതി അദ്ധ്യാപകന്മാരുടേയും അദ്ധ്യേതാക്കളുടേയും അന്യോന്യപെരുമാററംകൊണ്ടു സാധിക്കാൻ കഴിയുമെങ്കിലും അദ്ധ്യക്ഷൻ നയകോവിദനല്ലെങ്കിൽ അതു് എളുപ്പം ശിഥിലീഭവിപ്പാൻ ഇടയുണ്ടു്. വിദ്യാലയങ്ങളിൽ ഇടയ്ക്കിടയ്ക്കു സംഭവിക്കുന്നതായി കേൾക്കുന്ന അനിഷ്ടസംഭവങ്ങൾ അവിടത്തെ ഭരണന്യൂനതകൊണ്ടല്ലെങ്കിൽ പിന്നെയെന്തുകൊണ്ടാണെന്നു് അന്വേഷിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഒരു വിദ്യാലയം പ്രധാനമായി സഹകരണതത്വത്തിന്മേൽ പ്രതിഷ്ഠാപിതമാണ്. ആ സഹകരണം മിക്കവാറും

ആഭ്യന്തരമായിട്ടുള്ളതുമാണ്. ബാഹ്യമായിട്ടുള്ള സഹകരണവുംകൂടി യോജിച്ചിരുന്നാൽ നന്ന്. ഇവ രണ്ടിനും ഏതു കാരണവശാലും ഭംഗം സംഭവിക്കുന്നതായാൽ വിദ്യാലയത്തിന്റെ മതിപ്പിനും ക്ഷേമത്തിനും ഹാനി സംഭവിക്കാതിരിക്കാൻ തരമില്ല. "ഒരദ്ധ്യാപകന്റെ പണിപ്പുരയിലെ ദ്രവ്യം മനുഷ്യജീവിതത്തിന്റെ തന്നെ വ്യാഖ്യയമായി ഭവിക്കുന്നു"വെന്ന് ഒരു പാശ്ചാത്യവിദ്യാഭ്യാസവിദഗ്ദ്ധൻ അഭിപ്രായപ്പെട്ടിരിക്കുന്നതു് ഇവിടെ ചിന്തനീയമാകുന്നു. എല്ലാ അദ്ധ്യാപകന്മാരും വിദ്യാലയാദ്ധ്യക്ഷനും ഈ തത്വത്തെ അനുസ്മരിച്ചു പ്രവത്തിക്കുന്നതു് അഭിലഷണീയമായിരിക്കും.



# * വിദ്യാഭ്യാസവും ശാസ്ത്രീയബുദ്ധിയും

(എൻ. പി. മാരാർ)

വിദ്യാർത്ഥികളിൽ ശാസ്ത്രീയചിത്തവൃത്തിയെ വളത്തേണ്ടതു് ഒരു വിദ്യാലയത്തിന്റെ പ്രവത്തനപദ്ധതിയിൽ ഉൾപ്പെടുത്തേണ്ട പ്രധാന കത്തവ്യങ്ങളിൽ ഒന്നാണെന്ന് ആധുനിക വിദ്യാഭ്യാസപ്രവത്തകന്മാരായ സകലരും നാശിരഃകമ്പം സമ്മതിക്കുമെന്നു തോന്നുന്നു. ശാസ്ത്രീയചിത്തവൃത്തി അഥവാ ശാസ്ത്രീയബുദ്ധി എന്നു വെച്ചാൽ ഉന്മേഷപൂവ്കമായ അന്വേഷണബുദ്ധി എന്നാണ് ഉദ്ദേശിക്കപ്പെടുന്നതു്. അവിതക്കിതമായി തെളിയിയ്ക്കാവുന്നതും ശരിയായി നീതീകരിയ്ക്കാവുന്നതുമായ സംഗതികളെപ്പോലും, അങ്ങനെ ചെയ്യാൻ ശ്രമിക്കുകയെങ്കിലും ചെയ്യാതെ, അപ്പടി കണ്ണടച്ചു വിശ്വസിയ്ക്കാതിരിക്കുന്നതും, സത്യത്തിനു സവ്പ്രാധാന്യം കല്പിക്കുന്നതും, സത്യാന്വേഷണത്തിന് ഏതെങ്കിലും പ്രത്യേകമാറ്റം മാത്രമേ പാടുള്ളുവെന്നു മക്കടമുഷ്ടി പിടിയ്ക്കാത്തതും, സ്വന്തമായ നിരീക്ഷണപരീക്ഷണങ്ങൾക്ക് ഏററവും പ്രാധാന്യം കല്പിക്കുന്നതും, സൂക്ഷ്മപയ്യവേക്ഷണത്തിനു ശേഷം മാത്രമല്ലാതെ വല്ല ഭ്രമികയെയും അടിസ്ഥാനമാക്കി യാതൊന്നും സവ്സമ്മതമായ സാമാന്യതത്വമായി അംഗീകരിക്കുവാൻ വിസമ്മതിക്കുന്നതും, മുന്നഭിപ്രായങ്ങൾ എന്തുതന്നെയായിരുന്നാലും, വിശാലമനസ്സോടുകൂടി എല്ലാ സംഗതികളെക്കുറിച്ചും കൂലംകഷമായും ശരിയായും പ

* 'ടീച്ചിങ്ങ്' എന്ന ഇംഗ്ലീഷുമാസികയിൽ W. M. RYBURN എഴുതിയിരുന്ന ഒരു ലേഖനത്തിന്റെ സംഗ്രഹം.

രിശോധിക്കുന്നതും, സ്വയം നടത്തിയ പരീക്ഷണങ്ങളുടെ ഫലത്തെ സർവ്വോപരി വിലമതിയ്ക്കുന്നതും ആയ ചിത്തവൃത്തി യാതൊന്നോ അതാണ് ശാസ്ത്രീയബുദ്ധി.

ഇന്നത്തെ വിദ്യാർത്ഥികളിൽ അപ്രകാരമുള്ള ഒരു ചിത്തവൃത്തിയെ ഉത്തേജിപ്പിക്കേണ്ടതു് അത്യന്താപേക്ഷിതമായിത്തീൎന്നിട്ടുണ്ടു്. അതു വിദ്യാഭ്യാസോദ്ദേശ്യങ്ങളിൽ പ്രാധാന്യമേറിയ ഒന്നായിരിയ്ക്കണം. എതിർശക്തികളോടു മല്ലിട്ടും ലൌകികജീവിതത്തിൽ സത്യനിഷ്ഠ പരിപാലിക്കണമെന്നുള്ള നിർബ്ബന്ധബുദ്ധി, തന്മൂലം വിദ്യാർത്ഥികളിൽ വൎദ്ധിച്ചുവരും. മുൻകൂട്ടി രൂപീകരിച്ചുവെച്ചിട്ടുള്ള ഒരു ധാരണയെ അനുകൂലിയ്ക്കുന്നതോ പ്രതികൂലിയ്ക്കുന്നതോ ആയി സാംഗത്യമുണ്ടെന്നു കാണപ്പെടുന്ന സകല ഭൂമികകളെപ്പററിയും ശരിയായി പരിചിന്തിക്കുവാൻ സമുചിതമായ പരിശീലനം വിദ്യാർത്ഥികൾക്കു നൾകേണ്ടതാണ്. നാനാവിധത്തിലുള്ള നിസ്സാരതകൾക്കും അല്പത്വങ്ങൾക്കും അതീതരായി ജീവിക്കുവാൻ നമ്മുടെ വിദ്യാർത്ഥികളെ പരിശീലിപ്പിക്കണം. അവരുടെ വീക്ഷണസരണി വിശാലമായിരിക്കണം. ഒരിക്കലും അതു സങ്കുചിതമായിത്തീരാൻ ഇടവരുത്തരുതു്. ഭാരതീയവിദ്യാർത്ഥികൾക്കു, പ്രത്യേകിച്ചും, അപ്രകാരമുള്ള പരിശീലനം ഇക്കാലത്തു് അവശ്യം ആവശ്യമാണെന്നുള്ള കാൎയ്യത്തിൽ ഭിന്നാഭിപ്രായങ്ങൾക്ക് അവകാശമില്ലതന്നെ.

വിദ്യാർത്ഥികളിൽ വിമൎശനബുദ്ധി വൎദ്ധിപ്പിക്കുവാനാണ് അദ്ധ്യാപകന്മാർ അത്യന്തപരിശ്രമം ചെയ്യേണ്ടതു്. ഏതു സംഗതിയും ശാസ്ത്രീയമായി വിശകലനം ചെയ്തു സൂക്ഷ്മമായി പരിശോധിയ്ക്കുവാൻ പരിശീലിപ്പിക്കുന്നതിനും, വൎത്തമാനഭൂതകാലസംഭവങ്ങളുടെ കാൎയ്യകാരണബന്ധം മനസ്സിലാക്കുന്നതിനും, അവയുടെ പരിണാമഫലങ്ങൾ മുൻകൂട്ടി പരിഗണിച്ചറിയുന്നതിനും, പൎയ്യാപ്തമായ പരിശീലനം, വിദ്യാലയജീവിതംമൂലം, കുട്ടികൾക്കു സിദ്ധിയ്ക്കേണ്ടതാണ്. ഗുണദോഷങ്ങളെ തുലനം ചെയ്യാനും, തെളിവുകൾക്ക് അവ അൎഹിക്കുന്നതായ വില മാത്രം കല്പിക്കുവാനും, യുക്തിയുക്തങ്ങളായ തീരുമാനങ്ങൾ ചെയ്യുവാനും, അവർ ബാല്യംമുതൽക്കുതന്നെ അഭ്യസിക്കേണ്ടതാണ്

സൂക്ഷ്മപരിശോധനയ്ക്കുശേഷമല്ലാതെ, വല്ല പ്രമാണമോ, പ്രസംഗമോ, പ്ലാനോ, കണ്ണടച്ചു വിശ്വസിക്കുവാൻ വിദ്യാർത്ഥികൾക്ക് ഇടകൊടുക്കരുതു്. അവർ വളൎന്നുവരുംതോറും അവരിൽ വിമൎശനബുദ്ധിയും വൎദ്ധിച്ചുവരണം. യാതൊന്നും, പഴയതായാലും പുതിയതായാലും, അപ്പടിതന്നെ, അവർ അംഗീകരിക്കരുതു്. പഴയതെല്ലാം ത്യാജ്യങ്ങളെന്നോ, പുതിയതെല്ലാം സ്വീകാൎയ്യങ്ങളെന്നോ, ഗണിക്കുന്നതു ശാസ്ത്രീയബുദ്ധിയ്ക്കു

വിപരീതമത്രേ. വിദ്യാർത്ഥികളെ ആവരണം ചെയ്യുന്ന അന്തരീക്ഷവും, അവരുടെ പരിതസ്ഥിതികളും ശാസ്ത്രീയമനോഭാവത്താൽ സമ്പൂർണ്ണമായിരിക്കണം.

നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസരീതി, വിദ്യാർത്ഥികളുടെ ചിന്താശക്തിയെത്തന്നെ നശിപ്പിക്കുന്ന ഒന്നാണ്. ഓരോരുത്തരുടേയും മനശ്ശക്തിയെ വർദ്ധിപ്പിച്ച്, വ്യക്തിമാഹാത്മ്യം വളർത്തുവാൻ സഹായിക്കുന്ന വിദ്യാഭ്യാസസമ്പ്രദായമല്ല ഇന്നത്തേതു്. മുൻകൂട്ടി നിശ്ചയിക്കപ്പെട്ട വൃത്തത്തിനകത്തുള്ള പ്രവർത്തനസ്വാതന്ത്ര്യമല്ലാതെ, അതിനു വെളിയിൽ വിദ്യാർത്ഥികൾക്കു ചിന്താസ്വാതന്ത്ര്യംപോലും അനുവദിക്കപ്പെട്ടിട്ടില്ല.

വിദ്യാർത്ഥികളുടെ ഉപന്യാസരചനപോലും, അദ്ധ്യാപകന്റെ ആസൂത്രണം അനുസരിച്ചുതന്നെ വേണമത്രേ. എന്തെങ്കിലും മനോധർമ്മമോ, സ്വകപോലകല്പിതങ്ങളായ ആശയങ്ങളോ, സ്വകീയരീതിവിശേഷമോ ഉപന്യാസരചനയിൽ സ്വാതന്ത്ര്യപൂർവ്വം സ്വീകരിക്കുവാൻ നിവൃത്തിയില്ലാതെ വരുന്നതുതന്നെ വിദ്യാർത്ഥികൾക്കു വിരസമായിരിക്കുമല്ലോ. വിദ്യാർത്ഥികൾ രചിക്കുന്ന എല്ലാ ഉപന്യാസങ്ങളും, പ്രസ്തുത ആസൂത്രണം അനുസരിച്ചായാൽ, ഒരേ കരുവിൽ വാർത്തെടുത്തതുപോലെയിരിക്കും. അവയിൽ വൈവിധ്യം കണികാണുമാൻപോലും ഉണ്ടായിരിക്കയില്ല. വൈവിധ്യമില്ലായ്മമൂലം, പരീക്ഷയുടെ ഉത്തരക്കടലാസുകൾ പരിശോധിക്കുന്ന അദ്ധ്യാപകന്മാർക്ക്, വളരെ മുഷിവു തോന്നാറുണ്ടല്ലോ. മാമൂലിനെ ലംഘിക്കുവാൻ സാധാരണക്കാർ മുതിരുക പതിവില്ല. മുൻപേ രൂപീകരിച്ചുവെച്ചിട്ടുള്ള അഭിപ്രായങ്ങളെ പെട്ടെന്നു മാററുവാൻ അധികംആളുകളും ഇഷ്ടപ്പെടാറില്ല അപ്രകാരം മാററുന്നതിനുള്ള യുക്തിവാദങ്ങളെല്ലാം 'പൊട്ടൻ കാതിലൂതപ്പെട്ടതാം, കുരുടനെ കണ്ണാടികാണിപ്പതാം' എന്ന മഹദ്വചനംപോലെ കേവലം നിഷ്ഫലമായി കലാശിക്കുന്നു. ഏതാദൃശങ്ങളായ യാഥാസ്ഥിതികത്വവും, മാമൂൽവാദവും, മർക്കടമുഷ്ടിയും ശാസ്ത്രീയബുദ്ധിയ്ക്കു നേരേ വിപരീതമാകുന്നു. അതിനാൽ, ശാസ്ത്രീയചിത്തവൃത്തിയും, ചിന്താശക്തിയും, പരീക്ഷണനിരീക്ഷണസാമർത്ഥ്യവും വിദ്യാർത്ഥികളിൽ വർദ്ധിപ്പിക്കുവാനാണ് അദ്ധ്യാപകന്മാർ അത്യദ്ധ്വാനം ചെയ്യേണ്ടതു്.

ജിജ്ഞാസ, കല്പനാശക്തി, ധൈര്യം, സത്യനിഷ്ഠ, തുറന്ന മനസ്ഥിതി എന്നിവ സകല കുട്ടികളിലും ലയിച്ചുകിടക്കുന്ന ശക്തിവിശേഷങ്ങളാകുന്നു. അദ്ധ്യാപകന്മാർ അവയെ ഉത്തേജിപ്പിച്ചാൽ മാത്രംമതി. സയൻസ് (ശാസ്ത്രം) പഠിപ്പിക്കുമ്പോൾ മാത്രം ശാസ്ത്രീയരീതികൾ സ്വീകരിച്ച്, ശാസ്ത്രീയബുദ്ധിയുണ്ടാക്കിയാൽ പോരാ. മററു വിഷയങ്ങൾ പഠിപ്പിക്കുമ്പോഴും ശാസ്ത്രീയപരിതസ്ഥിതികളും ശാസ്ത്രീയബുദ്ധിയും ഉണ്ടാക്കുവാനായിരിക്കണം അദ്ധ്യാപകന്മാരുടെ ഉത്സാഹം.

## സയൻസ്

പ്രഥമവും പ്രധാനവുമായി സയൻസിനെപ്പററിതന്നെ ചിന്തിക്കാം. സയൻസ് പഠിപ്പിക്കാത്ത വല്ല സ്കൂളും ഉണ്ടെങ്കിൽ, അതു് ആ പേരു പോലും അർഹിക്കുന്നില്ല. എല്ലാ സ്കൂളുകളിലേയും പാഠപദ്ധതിയിൽ ഒരു നിർബന്ധിതവിഷയമായി സയൻസുകൂടി ഉൾപ്പെടുത്തേണ്ടതാണ്. അതു സർവ്വപ്രധാനവും സാരസമ്പൂർണ്ണവുമാകുന്നു. അതിനെപ്പററിയുള്ള സാമാന്യജ്ഞാനമെങ്കിലും നമ്മുടെ ദൈനംദിന ജീവിത ചര്യകളിൽ അപരിത്യാജ്യമാണ്. ജീവിതവിജയത്തിന് അത്യന്താപേക്ഷിതങ്ങളായ പല ഗുണങ്ങളും ശാസ്ത്രപഠനംമൂലം വിദ്യാർത്ഥികളിൽ വർദ്ധിക്കുവാൻ ഇടവരുന്നു. അതിനാൽ സയൻസ് അമൂല്യമായ ഒരു നിധിയാണെന്നുതന്നെ പറയാം. എന്നിട്ടും, അതുപോലും, ശാസ്ത്രീയരീതിയിൽ പഠിക്കാത്തവരുണ്ട്. പ്രായോഗികസാമർത്ഥ്യമോ, സൂക്ഷ്മതയോ, ജ്ഞാനസമ്പാദനമോ ലക്ഷ്യമാക്കാതെ, നോട്ടുകൾ മാത്രം കാണാപ്പാഠം പഠിച്ചു പരീക്ഷയിൽ ജയിച്ചാൽ മതിയെന്നു മാത്രം വിചാരിച്ചു വിദ്യാർത്ഥിജീവിതം നയിക്കുന്നവർ അപൂർവ്വമല്ല. സയൻസു പഠിപ്പിക്കുന്നതിന് ഒരു ലാബറട്ടറി അത്യന്താപേക്ഷിതമാണെന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. അതിൽ അത്യാവശ്യമുള്ള സകലസാധനസാമഗ്രികളും ഉണ്ടായിരിക്കണം. പുസ്തകങ്ങൾ വായിച്ചോ, പ്രസംഗങ്ങൾ കേട്ടോ, നോട്ടെഴുതിയെടുത്തോ മാത്രമല്ലാ കുട്ടികൾ സയൻസ് പഠിക്കേണ്ടതു്. സ്വയം നടത്തുന്ന നിരീക്ഷണപരീക്ഷണങ്ങൾകൂടെവേണം അവർ കൂടുതൽ വില കല്പിക്കുവാൻ. അതിൽ അവരെ സഹായിക്കേണ്ട കർത്തവ്യം മാത്രമേ അദ്ധ്യാപകനുള്ളൂ. പരീക്ഷണഫലങ്ങളിൽ തെററു പററുന്നതു കുററകരമാണെന്നുള്ള ധാരണ, വിദ്യാർത്ഥികൾക്കുണ്ടാകാൻ ഇടയാകരുതു്. പരീക്ഷണഫലം എങ്ങിനെ ലഭിച്ചുവെന്നുള്ളതും, തെററാണെങ്കിൽതന്നെ, അതെങ്ങിനെ പററിയെന്നുള്ളതും അറിയാൻ പാടില്ലാതെ വരുന്നതാണു വാസ്തവത്തിൽ കുററകരമായിട്ടുള്ളതു്. ശരിയായ അക്കങ്ങൾ കണ്ടുപിടിച്ചതുകൊണ്ടു മാത്രം വലിയ പ്രയോജനമൊന്നുമില്ല. എങ്ങനെ തെററുപററി എന്നറിയാനുള്ള ആഗ്രഹം, അനുഭവപാഠം, സ്ഥിരപരിശ്രമശീലം, സൂക്ഷ്മാവലോകനസാമർത്ഥ്യം എന്നീ ഗുണങ്ങൾ വിദ്യാർത്ഥികളിൽ വർദ്ധിക്കുവാൻ ഇടയാകുന്നതാണ്, വാസ്തവത്തിൽ ലാബറട്ടറിയിലെ നിരീക്ഷണപരീക്ഷണങ്ങളുടെ പ്രധാന പ്രയോജനം.

## പ്രകൃതിപാഠം

ശാസ്ത്രീയബുദ്ധിയുടെ സ്വച്ഛന്ദവിഹാരത്തിനു പ്രകൃതിപാഠം ധാരാളം സന്ദർഭങ്ങൾ നൽകുന്നു. തന്മൂലം നിരീക്ഷണശക്തി വർദ്ധിക്കുന്നു. എന്തെങ്കിലും ചില തത്വങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി സർവ്വസമ്മത

മായ അവസാനത്തീരുമാനം ചെയ്യാൻ ധൃതികൂട്ടരുതെന്ന പ്രകൃതിപാഠംമൂലം സ്പഷ്ടദൃഷ്ടമാകുന്നു. ഈ വിഷയത്തിലും അദ്ധ്യയനരീതിയുടെ പ്രാധാന്യം പ്രഥമഗണനീയമാണ്. ക്ലാസുമുറികളിൽവെച്ചു മാത്രം വിജയപൂർവ്വം പ്രകൃതിപാഠം നടത്താൻ നിവൃത്തിയില്ല. നടത്തിയതുകൊണ്ടു പറയത്തക്ക പ്രയോജനവും ഉണ്ടാകയില്ല. ക്ലാസുമുറികൾക്കു വെളിയിൽ—പ്രകൃതിദേവിയുടെ നൃത്തരംഗങ്ങളിൽ—പാഠം നടത്തിയാൽ മാത്രമേ, വിദ്യാർത്ഥികൾക്കു വിജ്ഞാനവും വിനോദവും പ്രദാനം ചെയ്യാൻ സാധിക്കയുള്ളു. അപ്പോഴാണു പാഠം വിജയപൂർണ്ണമാകുന്നതും. ഈ വിഷയം പഠിപ്പിക്കുന്നതിലും പരീക്ഷണനിരീക്ഷണങ്ങൾക്കാണു പ്രാധാന്യം കല്പിക്കേണ്ടതു്. പ്രായമായ കുട്ടികൾ ഫോട്ടോഗ്രാഫികൂടി അറിയാവുന്നവരാണെങ്കിൽ, തന്മൂലം കൂടുതൽ വിനോദവും വിജ്ഞാനവും പ്രയോജനവും ഉണ്ടാകുന്നതാണ്.

## ചരിത്രം

തെളിവുകൾ ശേഖരിക്കുന്നതിനും, അവയെ ത്യാജ്യഗ്രാഹ്യവിവേചനം ചെയ്യുന്നതിനും, സംഭവങ്ങളുടെ കാര്യകാരണബന്ധം ശരിയായി മനസ്സിലാക്കുന്നതിനും ചരിത്രപഠനം പ്രയോജകീഭവിക്കുന്നു. മനുഷ്യരുടെ സാമുദായികജീവിതം, സാമ്പത്തികസ്ഥിതി, പരിഷ്കാരത്തിന്റെ പരിണാമഭേദങ്ങൾ ഇവ ശരിയായി മനസ്സിലാക്കുന്നതിനും, ദൈനംദിനം ജീവിതതത്വങ്ങൾസ്വീകരിച്ചു പ്രവർത്തിക്കുന്നതിനും ചരിത്രപഠനം ധാരാളം സന്ദർഭങ്ങൾ ഉളവാക്കുന്നു. അതിനാൽ ശാസ്ത്രീയചിത്തവൃത്തിയെ മുൻനിറുത്തി ചരിത്രം പഠിക്കുന്നതു വളരെ പ്രയോജനപ്രദമാണ്. സയൻസിലെപ്പോലെ, ഇവിടെ പരീക്ഷണത്തിനു സ്ഥാനമില്ല. എങ്കിലും ചരിത്രപരമായ ഗവേഷണങ്ങൾ നടത്തുന്നതിനും, ത്യാജ്യഗ്രാഹ്യവിവേചനം ചെയ്തു തെളിവുകൾ സ്വീകരിക്കുന്നതിനും, ചരിത്രപഠിതാക്കൾക്കു് കഴിയുമല്ലൊ. ഒരു സംഭവത്തെപ്പററി വിഭിന്നങ്ങളായ വിവരണങ്ങൾ താരതമ്യംചെയ്തു പഠിക്കാൻ ഇടവരുന്നതുതന്നെ ശാസ്ത്രീയബുദ്ധിയെ ഉത്തേജിപ്പിക്കുന്നതാണ്. അച്ചടിച്ചുകാണുന്നതെല്ലാം അപ്പടിതന്നെ വിശ്വസിയ്ക്കാവുന്നതല്ലെന്നെങ്കിലും, തന്മൂലം, വിദ്യാർത്ഥികൾക്കു ബോദ്ധ്യം വരുന്നു. വർത്തമാനപ്പത്രങ്ങളിൽ കാണുന്നതെല്ലാം അതുപോലെതന്നെ വിശ്വസിയ്ക്കാതെ, ഗുണദോഷവിവേചനബുദ്ധ്യാ, അവ അർഹിക്കുന്ന വില കല്പിക്കുവാൻ വേണ്ട പരിചയം വിദ്യാർത്ഥികൾക്കു ലഭിക്കേണ്ടതാണ്. അതിനു്, ശാസ്ത്രീയമനോഗതിയോടുകൂടി ചരിത്രം പഠിപ്പിക്കുന്നതും പഠിക്കുന്നതും അത്യാവശ്യമാണ്.

കേവലം പ്രസംഗപരമ്പരകൊണ്ടോ, അവസാനമില്ലാത്ത നോട്ടെഴുത്തുകൊണ്ടോ അല്ല ഒരു നല്ല അദ്ധ്യാപകൻ ചരിത്രം പഠിപ്പിക്കുന്നതു്. പ്രസംഗങ്ങൾ നിശ്ശബ്ദരായി ശ്രവിക്കുവാൻ നിർബന്ധിതരായ വിദ്യാർത്ഥി

കളിൽ ശാസ്ത്രീയബുദ്ധി ഉളവാകുകയില്ല. ചരിത്രസംബന്ധമായ പുരാതനരേഖകൾ ശേഖരിക്കുന്നതിലും, പുരാതനവസ്തു പര്യവേക്ഷണം നടത്തുന്നതിലും, അതാതു ദേശചരിത്രം പഠിക്കുന്നതിലും, ചാർട്ടുകൾ തയ്യാറാക്കുന്നതിലും വിദ്യാർത്ഥികൾക്കു പ്രകൃത്യാതന്നെ രസമുണ്ടായിരിക്കും. അതു പോഷിപ്പിക്കേണ്ടതു് അദ്ധ്യാപകൻെറ കർത്തവ്യമാണു്. വിദ്യാർത്ഥികൾ പാഠപുസ്തകങ്ങളെ മാത്രം അവലംബിക്കുവാൻ ഇടയാകരുതു്. ചരിത്രസംബന്ധമായ പല പുസ്തകങ്ങളും വായിച്ചു, വിശാലവും വിശദവുമായ ജ്ഞാനസമ്പാദനത്തിനു് അവർ സന്നദ്ധരാകണം. ഇന്നത്തെ പ്രധാന സംഭവങ്ങളോടു ചരിത്രപാഠങ്ങളെ സംഘടിപ്പിച്ചു പഠിപ്പിക്കുന്നതു് ഉത്തമമാണു്. വർത്തമാനഭൂതകാലസംഭവങ്ങളുടെ കാര്യകാരണബന്ധം വ്യക്തമായി മനസ്സിലാക്കുവാൻ വിദ്യാർത്ഥികൾക്കു ത്രാണിയുണ്ടാക്കേണ്ടതു് അദ്ധ്യാപകന്മാരുടെ കടമയാണു്. ചരിത്രസംഭവങ്ങളെപ്പററി ന്യായാന്യായവിവേചനം ചെയ്തു വിധി കല്പിക്കുവാൻ അവൎക്കു സാമർത്ഥ്യമുണ്ടായിരിക്കണം. തങ്ങളുടെ വിധി, ന്യായയുക്തമാണെന്നു കാണിക്കുവാൻ വേണ്ട തെളിവുകൾ വിദ്യാർത്ഥികൾതന്നെ ഹാജരാക്കണം. അതിനു ചിരപരിശീലനം കൂടാതെ കഴിയുന്നതല്ല. ചരിത്രപാഠങ്ങൾ ഈ രീതിയിൽ നടത്തിയാൽ കുട്ടികളുടെ ശാസ്ത്രീയചിത്തവൃത്തിയെ ഉത്തേജിപ്പിക്കുവാൻ സാധിക്കും.

ഭൂമിശാസ്ത്രം

കാര്യകാരണബന്ധം മനസ്സിലാക്കുവാൻ ചരിത്രപഠനംപോലെതന്നെ, ഭൂമിശാസ്ത്രപഠനവും വളരെ ഉപകാരപ്രദമാണു്. പരീക്ഷണനിരീക്ഷണങ്ങൾക്കുള്ള സന്ദൎഭം അതിലും ലഭിക്കുന്നതാണു്. ഇൻഡക്റ്റീവ് മെത്തേഡ് * (Inductive method) അനുസരിച്ചു ഭൂമിശാസ്ത്രം പഠിപ്പിക്കുന്നതായാൽ സാമാന്യനിയമങ്ങളും തത്വങ്ങളും കണ്ടുപിടിക്കുന്നതിനും, പലതും താരതമ്യം ചെയ്തു പഠിക്കുന്നതിനും നിരീക്ഷണശക്തി വർദ്ധിപ്പിക്കുന്നതിനും സാധിക്കുമെന്നുള്ളതു തീർച്ചതന്നെ.

ഭാഷ

ഭാഷാപാഠങ്ങളിൽ ശാസ്ത്രീയമനഃസ്ഥിതിയ്ക്കു വലിയ സ്ഥാനമില്ല. എങ്കിലും വിദ്യാർത്ഥികളുടെ സൂക്ഷ്മതയും നിരീക്ഷണശക്തിയും പോഷിപ്പിക്കാം. ഒരു വിദേശീയഭാഷാഭ്യസനം നടത്തുമ്പോൾ തൎജ്ജമ വളരെ പ്രയോജനകരമാണു്. വ്യാകരണപാഠങ്ങളിൽ ശാസ്ത്രീയമനഃസ്ഥിതിയുടെ വളർച്ചയ്ക്കു പല സന്ദൎഭങ്ങളും സൌകര്യങ്ങളും ലഭിക്കും. ഉപന്യാസരചനയിൽ വിദ്യാർത്ഥികൾ സ്വാഭിപ്രായങ്ങൾ പ്രകടിപ്പിക്കുമ്പോൾ ആ അഭിപ്രായരൂപീകരണത്തിനു് അടിസ്ഥാനമായ കാരണങ്ങൾ ആരാഞ്ഞറിയു

* ചില പ്രത്യേകതത്വങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരു സാമാന്യനിയമത്തെ രൂപീകരിക്കുന്നരീതി.

വാൻ അദ്ധ്യാപകന്മാർ ശ്രമിക്കണം. ശരിയായ കാരണമോ, തക്കതായ യുക്തിയോ കൂടാതെ അഭിപ്രായപ്രകടനം ചെയ്യാൻ അദ്ധ്യാപകന്മാർ വിദ്ധ്യാർത്ഥികളെ അനുവദിക്കാൻ പാടില്ല. വിദ്യാർത്ഥികളെ ഗ്രൂപ്പുകളായി തിരിച്ചു ഭാഷാവിഷയകമായ വാദപ്രതിവാദങ്ങൾ നടത്തിക്കുന്നതു വളരെ നല്ലതാണ്. തന്മൂലം അവർ അന്വേഷണബുദ്ധിയും വിശാലഹൃദയത്വവും ഉള്ളവരായി വളൎന്നുവരുന്നതാണ്.

## മതവിദ്യാഭ്യാസം

മതവിദ്യാഭ്യാസത്തിലാണു ശാസ്ത്രീയബുദ്ധി അത്യന്താപേക്ഷിതമായിട്ടുള്ളതു്. കേവലം വിശ്വാസങ്ങളേയും, ചിലപ്പോൾ അന്ധവിശ്വാസങ്ങളേയും അടിസ്ഥാനപ്പെടുത്തി പ്രചുരപ്രചാരം സിദ്ധിച്ചിരിക്കുന്ന മതങ്ങൾക്കെല്ലാം മനുഷ്യജീവിതത്തിൽ അമിതമായ വില കല്പിക്കപ്പെട്ടിട്ടുണ്ട്. മതസംബന്ധമായ വിഷയങ്ങളിൽ ശാസ്ത്രീയമനോഗതിക്കു യാതൊരു വിലയും നിലയും കല്പിക്കുവാൻ മനുഷ്യരുടെ യാഥാസ്ഥിതികത്വവും മതഭ്രാന്തും അടിമത്വമനഃസ്ഥിതിയും സമ്മതിക്കുന്നില്ല. സ്വാനുഭവത്തെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള വിശ്വാസം, യുക്തിവാദബഹുമാനം, അന്യമതസഹിഷ്ണുത, അനാചാരദൂരീകരണം മുതലായ പലതും, ശാസ്ത്രീയമനഃസ്ഥിതിയോടുകൂടി മതാഭ്യസനം നടത്തിയാൽ, ക്ഷിപ്രസാദ്ധ്യമാണ്. അതിനു വേണ്ട സന്ദർഭങ്ങൾ താനേ ഉളവായിക്കൊള്ളും. മതസംബന്ധമായ കാര്യങ്ങളിൽ ശാസ്ത്രീയബുദ്ധി ഉണ്ടായാൽ, പിന്നെ ഏതു വിഷയത്തിലും അപ്രകാരമുള്ള ചിത്തവൃത്തി ഉണ്ടാകുവാൻ വളരെ എളുപ്പവുമുണ്ട്.



# അദ്ധ്യാപകൻെറ ചുമതല

(വിദ്വാൻ വൈ. നാരായണയ്യർ)

ചെറിയ ചെറിയ വിത്തുകൾ വൻമരങ്ങളായി രൂപാന്തരപ്പെടുന്നു. പുഷ്പങ്ങൾ കായ്കളായി മാറി ജീവികളുടെ വിശപ്പിനെ മാററുന്നു. അദൃശ്യമായ നീരാവി ഘനാഘനങ്ങളായി പരിണമിച്ചു സ്ഥാവരജംഗമങ്ങളെ ശിശിരിതമാക്കുന്നു. ആശയങ്ങൾ വാക്കുകളായും വാക്കുകൾ പ്രവൃത്തികളായും തീരുന്നു. കാരണത്തിൽനിന്നും കാര്യം സംജാതമാകുന്നു. ഇപ്രകാ

രം കാര്യകാരണക്കണ്ണികൾ ഇണക്കിച്ചേർത്ത മഹാശൃംഖലയത്രെ അനാദിയായ പ്രപഞ്ചത്തിന്റെ ഏതൽകാലപര്യന്തമുള്ള പ്രവാഹഗതി. ഭൂതകാലചരിത്രം വർത്തമാനകാലത്തിന്റെ ജനയിത്രിയായി വർത്തിക്കുന്നു. വർത്തമാനകാലം ഭാവിയെ രൂപീകരിക്കുന്നു. പൂർവ്വം അപരവുമായ സംഭവങ്ങൾ പിതാവും പുത്രനുമെന്നപോലെ കാരണകാര്യബന്ധത്തിലാണു സ്ഥിതിചെയ്യുന്നതു്. പ്രാവാഹികന്യായത്തിൽ പുരോഗമനം ചെയ്യുന്ന പ്രപഞ്ചയാത്രയിൽ പൂർവ്വാപരസ്ഥിതികളുടെ അതിസൂക്ഷ്മമായ ബന്ധരഹസ്യം ചില അവസരങ്ങളിൽ പണ്ഡിതന്മാരുടെ ബുദ്ധിക്കുപോലും അവിഷയമായി സ്ഥിതിചെയ്യാമെന്നിരുന്നാലും, ഹേതു കൂടാതെ കാര്യം ഉണ്ടാകുന്നില്ല എന്ന പരമാർത്ഥത്തെ ആരും വിസംവദിക്കുന്നില്ല. വിതയ്ക്കുന്ന വിത്തും നൽകുന്ന പരിചരണവും അനുസരിച്ചാണു കൊയ്ത്തിന്റെ മേനിയും മേന്മയും നിലനില്ക്കുന്നതു്. ഇന്നത്തെ ബാലന്മാർ നാളെത്തെ യുവാക്കന്മാരാകുന്നു. ഭാവിലോകം ഇന്നത്തെ ബാലന്മാരുടെ കൈകാര്യത്തിനായുള്ള സ്വത്താണു്. വിളവിന്റെ മേനി കുറപ്പാനും കൂട്ടാനും കൃഷകന്റെ ഹസ്തങ്ങൾ കാരണത്വം വഹിക്കുന്നു. ഇന്നത്തെ ബാലന്മാർ ഭാവികാലത്തെ ഭരിക്കുവാൻ ആരംഭിക്കുന്ന യൗവനദശവരെ അദ്ധ്യാപകലോകത്തിന്റെ പരിചരണത്തിലാണു കഴിഞ്ഞുകൂടുന്നതു്. ഭാവിക്കായി ബാലന്മാരെ തയാർ ചെയ്യുന്നതു് അദ്ധ്യാപകന്മാരാകുന്നു. ഭാവികാലാന്തരീക്ഷത്തെ ഭാസുരമോ ധൂസരമോ ആക്കിത്തീർക്കുവാനുള്ള മാന്ത്രക്കോൽ അദ്ധ്യാപകമാന്ത്രികന്റെ കൈയിലിരിക്കുന്നു. ഒരു ചക്രവർത്തിക്കുപോലും സ്വായത്തമല്ലാത്ത അതിഗുരുതരമായ ഭാരത്തെയാണു് അദ്ധ്യാപകലോകം വഹിക്കുന്നതെന്നോർക്കുമ്പോൾ നമ്മുടെ ചുമതല എത്ര ഭീമമാണെന്നു ബോധപ്പെടും.

ഈ പിഞ്ചുപൈതങ്ങളെ പുലർത്തുന്നതിനു മാതാപിതാക്കൾ അദ്ധ്യാപകനെ വിശ്വസിച്ചു് ഏല്പിക്കുന്നു. അവയ്ക്കു വാട്ടവും കോട്ടവും തട്ടാതെ ഭാവിലോകത്തെ വഹിപ്പാൻ തക്ക കരുത്തോടുകൂടി പരിപുഷ്ടമാക്കി വളർത്തുന്നതിനു നാം ചുമതലപ്പെട്ടിരിക്കുന്നു. എട്ടും പൊട്ടും തിരിയാത്ത സുകുമാരഹൃദയങ്ങളാണു നമ്മുടെ മുമ്പിൽ ആനയിക്കപ്പെട്ടിരിക്കുന്നതു്. നാം മനസ്സാക്ഷിക്കനുസരണമായി അദ്ധ്യാപനകൃത്യം നിർവ്വഹിക്കാതിരിക്കുന്നപക്ഷം അതു് ആത്മവഞ്ചനയെന്ന മഹാപാതകം; കണ്ണു തെളിച്ചുവിടുമെന്നുള്ള വിശ്വാസത്തോടുകൂടി രക്ഷാകർത്താക്കൾ നമ്മെ ഏല്പിച്ചിരിക്കയാൽ അന്ധന്മാരാക്കി തിരിച്ചയയ്ക്കുന്നതു വിശ്വാസവഞ്ചനയെന്ന പാപം; ജീവിതമത്സരത്തിലിറങ്ങി വിജയം നേടുവാനുള്ള പരിശീലനം കൊടുക്കാതെ അപജയത്തിലേക്കു നാം നയിക്കുന്നു എങ്കിൽ അതു പ്രാണഹാനി വരുത്തുന്നതിനു തുല്യമാകുമെന്നുള്ളതിനാൽ ഘോരമായ ഘാതകത്വമാകുന്നു

നാം ആചരിക്കുന്നതു്. ഉപജീവനത്തിനുവേണ്ടിയുള്ള വേതനദ്രവ്യം വാങ്ങിക്കൊണ്ടു ഹനനക്രിയയ്ക്കു മുതിരുന്നതു നമ്മുടെ ആഹാരത്തെ രക്തപങ്കിലമാക്കിട്ടുള്ള കൃതഘ്നതയായി വരുന്നു. ഈ വിധമുള്ള പാപങ്ങൾ സമാജ്ജിക്കാതേയും ഭാവിലോകത്തിന്റെ ശാപത്തിനു പാത്രമാകാതേയും നാം ജീവിക്കുന്നതിനു കൃത്യബോധം അഥവാ ചുമതലയെപ്പററിയുള്ള മജ്ജാഗതമായ ധാരണ നമ്മുടെ മസ്തിഷ്കത്തിൽ വേരുറക്കേണ്ടിയിരിക്കുന്നു.

മനുഷ്യഹൃദയങ്ങളെ പുലർത്തേണ്ട ഭാരമാണു നമുക്കുള്ളതു്. ശിശുക്കളുടെ വിജ്ഞാനതൃഷ്ണയെ ശമിപ്പിക്കയെന്നതു ചെടിക്കു ജലസേചനം ചെയ്യുന്നതുപോലെയൊ ചാക്കിൽ നെല്ലിട്ടു കെട്ടുന്നതുപോലെയൊ ലഘുവായ കാൎയ്യമല്ല. മനസ്സിന്റെ വളൎച്ചയെ നല്ലപോലെ പരിശോധിച്ചു് അതിലെ മുന്നറിവുകളോടു് അവിച്ഛിന്നമായി സംഘടിക്കത്തക്കവണ്ണം ആശയങ്ങളേയും അറിവുകളേയും വിശകലനം ചെയ്തു പഠിപ്പിക്കുന്നതിനു് അസാധാരണമായ സഹൃദയത്വം ആവശ്യമാകുന്നു. ശിശുക്കളുടെ മസ്തിഷ്കത്തിൽ നൂതനജ്ഞാനങ്ങൾ ഇറക്കുമതി ചെയ്താൽ മാത്രം പോരാ അവയെ വാഗ്രൂപേണ ബാലന്മാരെക്കൊണ്ടു വമിപ്പിക്കുന്നതിനും ശീലിപ്പിക്കേണ്ടതുണ്ടു്. അദ്ധ്യാപകന്റെ ചുമതലയ്ക്കും മററു തൊഴിലാളികളുടേയും ഉദ്യോഗസ്ഥന്മാരുടേയും കൃത്യങ്ങൾക്കും തമ്മിലുള്ള സാരമായ വ്യത്യാസം ഇവിടെയാണു സ്ഥിതിചെയ്യുന്നതു്. ഒരു ഗുമസ്തനൊ ജഡ്ജിക്കോ ഇഞ്ചിനീയക്കൊ മററാ താൻ ചെയ്ത ജോലിയുടെ പരിണാമം ഇത്രയെന്നു രൂപപ്പെട്ടുത്തി പരിശോധകന്മാരുടെ മുമ്പിൽ അവതരിപ്പിച്ചു സ്വയം ചരിതാൎത്ഥനാകാൻ സാധിക്കുന്നു. എന്നാൽ അദ്ധ്യാപകനാകട്ടെ, താൻ ഇത്ര ഭാഗം പഠിപ്പിച്ചുവെന്നൊ ഇത്ര കടലാസു നോട്ടു കൊടുത്തുവെന്നൊ കാണിച്ചു കൊടുത്തു സമാധാനപ്പെടാൻ കഴിയുന്നില്ല. താൻ നൽകീട്ടുള്ള ആശയങ്ങൾ തന്റെ ഹൃദയത്തിൽനിന്നും വാഗ്രൂപത്തിൽ ബാലഹൃദയങ്ങളിൽ ധ്വനിപ്പിച്ചു് അവയിൽ ഏതാനും ചിലതു പരിശോധകന്റെ ഹിതാനുസരണം കുട്ടികളുടെ സ്വന്തമായ ഭാഷയിൽ പ്രതിധ്വനിപ്പിക്കുന്നതുവരെ അദ്ധ്യാപകനു് ആശ്വാസത്തിനു വഴിയില്ല. ഇതിലേക്കുവേണ്ടി അദ്ധ്യാപകൻ വിവിധങ്ങളും ഫലവത്തരങ്ങളുമായ ബോധനമാൎഗ്ഗങ്ങളെ ചൎച്ചചെയ്തു വശമാക്കേണ്ടിയിരിക്കുന്നു. ഇതിനാൽ അദ്ധ്യാപകന്റെ ചുമതല മററു ഏതു തൊഴിലിനേയുംകാൾ അത്യന്തം ഗൗരവാവഹമാണെന്നു തെളിയുന്നു.

ഇന്നത്തെ പാഠപദ്ധതിപ്രകാരം ഒരു ക്ലാസിലുള്ള മുപ്പതൊ നാല്പതൊ കുട്ടികളിൽ എല്ലാവൎക്കും—ജാക്കിനും ജാണിനും എല്ലാം—ഒരേ അളവിൽ തയ്ക്കപ്പെട്ട ഉടുപ്പുകൾ ധരിക്കേണ്ടിവന്നിരിക്കുന്നു. അതായതു വിവിധശരീരഘടനയും ദഹനശക്തിയുമുള്ള പലതരം ജഠരങ്ങൾക്കും ഒരേ വിധത്തിലുള്ള ആഹാരസാധനങ്ങൾ കൊടുക്കുന്നതുപോലെ വിഭിന്നങ്ങളായ വാ

സനകളും മനഃശക്തികളും സ്ഥിതിചെയ്യുന്ന പലതരം ഹൃദയങ്ങൾക്കും ഒരേതരത്തിൽ വാർത്തു വിടപ്പെട്ട ഒരേ മാതിരി അറിവുകളെ ബലാൽക്കാരമായി എറിഞ്ഞുകൊടുക്കേണ്ടിയിരിക്കുന്നു. നാല്പതിൽപരം വിദ്യാർത്ഥികളടങ്ങിയ ഒരു ക്ലാസ്സ്; പലതരം മനസ്ഥിതികളോടുകൂടിയ വിദ്യാർത്ഥികൾ; എല്ലാവക്കുംകൂടി ഒരേ ടൈംടേബിൾ; വിജയനിർണ്ണയത്തിന് എല്ലാവക്കും ഒരേ മാനദണ്ഡം; വ്യവസായശിക്ഷണത്തിൻെറ അഭാവം ഇങ്ങനെയാണു നമ്മുടെ ഇന്നത്തെ വിദ്യാലയങ്ങളിലെ രീതി. പാശ്ചാത്യദേശങ്ങളിലെ ക്ലാസുവിഭജനവും പാഠപദ്ധതിക്രമവും എല്ലാം മാനസികശാസ്ത്രത്തിലെ നവീനസിദ്ധാന്തങ്ങൾക്ക് അനുപദം യോജിച്ചതാണെന്ന് അറിയുന്നു. അത്തരം പരിഷ്കൃതസമ്പ്രദായങ്ങൾ ഏതു യുഗത്തിലാണ് ഇവിടെ ആവിർഭവിക്കുന്നതെന്നു നമുക്കു നിശ്ചയമില്ല. എങ്കിലും ഇന്നത്തെ പാഠപദ്ധതിയനുസരിച്ചുള്ള അദ്ധ്യാപനത്തിൽ ഒരുവിധം വിജയം നേടുന്നതിനു ചുമതലബോധമുള്ള ഒരദ്ധ്യാപകന്, ഒരേ ക്ലാസിലെ കുട്ടികളെ വാസനകളനുസരിച്ചു തരംതിരിച്ച് ആശയങ്ങൾ ഫലവത്തായവിധം ഗ്രഹിപ്പിക്കത്തക്കവണ്ണം ഉത്തമസാധാരണഘടകമായ ഒരു ബോധനരീതി വശപ്പെടുത്തുവാൻ വലിയ ക്ലേശം ഉണ്ടാകയില്ല.

അദ്ധ്യാപകൻെറ ചുമതലയുടെ സരണികൾ ഒന്നോ രണ്ടോ മാത്രമല്ല. പല വഴിക്കും ആണ് അദ്ധ്യാപകൻെറ കൃത്യം സ്ഥിതിചെയ്യുന്നതു്. ഒരു വിദ്യാർത്ഥിയുടെ മാനസികമായ ഉന്നതിയും ശാരീരികമായ വളർച്ചയും അദ്ധ്യാപകൻെറ അധീനത്തിലാകുന്നു. ഭൗതികമായ ഉൽകർഷവും ആദ്ധ്യാത്മികമായ പുരോഗതിയും അദ്ധ്യാപകൻെറ കൈയിലാണ്. എന്നാൽ മാനസിക ഉന്നതിയെമാത്രം ലക്ഷ്യകേന്ദ്രമാക്കിയും മററുള്ളവയെ ആനുഷംഗികമാക്കിയും ഉള്ള ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ അദ്ധ്യാപകനു മാനസികഉന്നതിയെപ്പററിയുള്ള ചുമതലയേ അവശേഷിക്കുന്നുള്ളു. കായികോല്ക്കർഷത്തിനു ഡ്രില്ലും ഭൗതികവിജ്ഞാനത്തിനു ശാസ്ത്രീയപാഠങ്ങളും ആദ്ധ്യാത്മികോന്നതിക്കു വിവിധമതങ്ങളുടേയും തൽകർത്താക്കന്മാരുടേയും ലഘുചരിത്രങ്ങളും ഉള്ളതിനെ യഥാശക്തി വിനിയോഗിക്കാമെങ്കിൽ ആ ചുമതലയും അദ്ധ്യാപകന് ഒരുവിധം നിർവ്വഹിക്കാവുന്നതുതന്നെ. മാനസിക ഉന്നതിയെക്കുറിച്ചുള്ള ചുമതലയും നാനാമുഖങ്ങളായിട്ടാണിരിക്കുന്നതു്. തൻെറ വിദ്യാർത്ഥികൾക്കു സാഹിത്യാഭിരുചി, സംഖ്യാവിജ്ഞാനം, രാഷ്ട്രീയബോധനം, ആത്മാഭിമാനം, വാഗ്മിത്വം, സത്യസന്ധത, ദീർഘദർശനം എന്നീ ഗുണങ്ങൾ വരുത്തിക്കൊടുക്കുന്നതിനുള്ള പരിശീലനക്കളരികളായ പാഠങ്ങൾ പാഠ്യപുസ്തകങ്ങളിൽ അവിടവിടെയുള്ളതിനാൽ ഈ ഗുണങ്ങൾ ശിഷ്യസംഘത്തിൽ ബീജാവാപം ചെയ്യുന്നതിനും പുലർത്തുന്നതിനും അദ്ധ്യാപകനു അവസരങ്ങൾ വിരളമല്ല. ചുമതലബോധമുള്ള അദ്ധ്യാപകൻ ഈ വക

ഗുണപാഠങ്ങൾക്കു ദൃഷ്ടാന്തമായ അദ്ധ്യാപനസന്ദർഭങ്ങളെ ഹൃദയംഗമമായ വർണ്ണനകളാൽ മാററുകൂട്ടി പഠിപ്പിച്ചു കുട്ടികളിൽ ഈവക ഗുണങ്ങൾ അങ്കുരിപ്പിക്കേണ്ടതാകുന്നു.

ഏതെങ്കിലും ഒരു തൊഴിലാളിക്കു തൻെറ കലയിൽ പാരമ്യമായ പ്രാവീണ്യം സിദ്ധിക്കണമെന്നുണ്ടെങ്കിൽ അവർ മൂർത്തിമത്തോ കല്പിതമോ ആയ ഒരു മാതൃകാകലാകാരനെ തൻെറ ആദർശമായി വെച്ചുകൊള്ളേണ്ടതാകുന്നു. മാതൃകാപുരുഷന്മാരെ അനുസരിച്ചാണു മററുള്ളവർ മാതൃകാപുരുഷന്മാരായിത്തീരുന്നതു്. ഉന്നതിയെ കാംക്ഷിക്കുന്ന ഏതൊരുവനും ഒരു മാതൃകയെ തൻെറ മനോനേത്രങ്ങൾക്കു മുമ്പിൽ സദാ ലക്ഷ്യം വച്ചുകൊണ്ടാണു പ്രവർത്തിക്കുന്നതു്. അതുപോലെ ചുമതലബോധമുള്ള ഒരു അദ്ധ്യാപകനും തൻെറ മുമ്പിൽ മാതൃകാദ്ധ്യാപകനെ ആരാധനാമൂർത്തിയായി പ്രതിഷ്ഠിച്ചുവെക്കേണ്ടതാകുന്നു. അത്തരം ഒരു മാതൃകാദ്ധ്യാപകൻെറ ബാഹ്യരേഖയെ ഇവിടെ ചിത്രണം ചെയ്യാം:—

അദ്ദേഹം കൃത്യബോധമുള്ളവനായിരിക്കുന്നു. ജനസമ്മതി സമ്പാദിക്കാൻ ബദ്ധശ്രദ്ധനായിരിക്കുന്നു. ആരോഗ്യവാനും പ്രസന്നമുഖനും ഓജസ്വിയും ആജ്ഞാശക്തിസമ്പന്നനും ആയി ശോഭിക്കുന്നു. സ്നിഗ്ദ്ധവും ഗംഭീരവും ആയ സംഭാഷണശക്തി അദ്ദേഹത്തിനുണ്ടു്. സമയനിഷ്ഠയിൽ അദ്വിതീയനായി കാണപ്പെടുന്നു. നവീനബോധനരീതികളേയും ഏതാവൽപര്യന്തമായ കണ്ടുപിടിത്തങ്ങളേയും വായിച്ചറിഞ്ഞു തൻെറ വിജ്ഞാനത്തെ അനുനിമിഷം പുതുക്കി നിത്യവിദ്യാർത്ഥിയായി ജീവിക്കയും വിജ്ഞാനതൃഷ്ണന്മാരായ വിദ്യാർത്ഥികൾക്കു് അക്ഷയമായ കലവറയായി, മുക്തഹസ്തനായി നിലകൊള്ളുകയും ചെയ്യുന്നു. രസഭംഗംവരാതെ വിവിധരീതികളെ അദ്ധ്യാപനത്തിൽ പ്രയോഗിക്കുന്നു. നിശ്ശബ്ദവും സശ്രദ്ധവുമായി തൻെറ ക്ലാസ്സിനെ സൂക്ഷിക്കുന്നു. കണ്ണുരുട്ടോ കമ്പുചുഴററോ കൂടാതെ സ്നേഹവിതരണത്താൽ ശിഷ്യന്മാരെ പാട്ടിലാക്കുന്നു. വിദ്യാർത്ഥികളുടെ ശോഭനമായ ഭാവിയെ കാംക്ഷിക്കുന്നു. അവരുടെ പ്രാണസുഹൃത്തും പ്രിയമാതാവും വന്ദ്യപിതാവും എന്നപോലെ പരിലസിക്കുന്നു. "അക്ഷോഭ്യനായ് ഗംഗതന്നിലെ ഹ്രദം"പോലെ വർത്തിക്കുന്നു.

അദ്ധ്യാപകനെ ഭാവനാചതുരനായ ഒരു സഹൃദയൻ ഏതെല്ലാംവിധം ഉല്ലേഖനം ചെയ്യുന്നു എന്നു് ഉദ്ധരിച്ചുകൊണ്ടു് ഈ ഉപന്യാസം അവസാനിപ്പിക്കാം:—

1. "താളമേളനൃത്തഗീതങ്ങൾ കൂടാതെ ഒരു പാഠം അഭിനയിച്ചു രംഗസ്ഥരെ അപഹൃതചിത്തരാക്കുന്ന ഒരു പാടവമേറിയ നടനാണു് അദ്ധ്യാപകൻ."

2. "ബാലഹൃദയമാകുന്ന നിലത്തിൽ വിദ്യാബീജം വിതച്ചു പരിശീലനവളമൊരുക്കി അജ്ഞാനകളകളെപ്പിഴുതു ഫലവത്താക്കി ശാശ്വതാനന്ദം കൊയ്യെടുക്കുന്ന പരിശ്രമിയായ കൃഷകനാണ് അദ്ധ്യാപകൻ."

3. "തന്റെ ജ്ഞാനച്ചരക്കുകളെ ഭാവിപൌരന്മാക്ക് വിക്രയം ചെയ്ത് ആയിരമോ ലക്ഷമോ ശതമാനം ലാഭത്തോടുകൂടി അവയെത്തന്നെ തിരിയെ വാങ്ങിക്കുന്ന അസാധാരണനായ കച്ചവടക്കാരനാണ് അദ്ധ്യാപകൻ."

4. "കാടുപിടിച്ചു കിടക്കുന്ന ബാലഹൃദയങ്ങളിൽ സന്മാർഗ്ഗപദ്ധതിയെ വെട്ടിത്തെളിച്ചു വൃത്തിയാക്കുന്ന സമർത്ഥനായ ഇഞ്ചിനീയരാണ് അദ്ധ്യാപകൻ."

5. "തന്റെ ചെറുസർക്കിളിലെ സമാധാനപരിപാലനം ചെയ്യുന്ന മിടുക്കുള്ള പോലീസ് ഇൻസ്പെക്ടരാണ് അദ്ധ്യാപകൻ."

6 "തന്റെ ചെറിയ ഡിസ്ട്രിക്ടിലുണ്ടാകുന്ന കേസുകളെ സത്യത്തിനൊത്തു വിസ്തരിച്ചു തീർപ്പെഴുതുന്ന വിദഗ്ദ്ധജഡ്ജിയാണ് അദ്ധ്യാപകൻ."

7. "തന്റെ ശിഷ്യസൈന്യത്തെ സത്യം, ക്ഷമ, ആത്മാഭിമാനം ഇത്യാദി രക്ഷാകവചങ്ങളും ആയുധങ്ങളും ധരിപ്പിച്ചു ജീവിതപ്പോർക്കളത്തിൽ യുദ്ധം ചെയ്യിച്ചു വിജയം നേടുവാൻ അവരെ നയിക്കുന്ന ഗംഭീരനായ സേനാധിപനാണ് അദ്ധ്യാപകൻ."

8. "തന്റെ ശിഷ്യരെ ആരോഗ്യസംരക്ഷണൌഷധങ്ങൾ മുൻകൂട്ടി സേവിപ്പിച്ച് അവരെ വിവിധരോഗങ്ങളിൽനിന്നും വിമുക്തരാക്കുന്ന മുൻകരുതലുള്ള ഡാക്ടരാണ് അദ്ധ്യാപകൻ."

9 "എല്ലാത്തിനും മേലായി, തന്റെ ശിഷ്യർക്ക് സർവ്വശക്തന്റെ ചിദചിലാസത്തെ കാണിച്ചുകൊടുത്ത്, അവിടെ നിഷ്കളങ്കഭക്തിയുറപ്പിച്ചു സായൂജ്യലബ്ധിക്കുള്ള സാരോപദേശങ്ങൾ നല്കുന്ന മഹർഷിസത്തമനാണ് അദ്ധ്യാപകൻ."

വിഭിന്നകോണങ്ങളിൽ നിന്നുമുള്ള ഇത്തരം വീക്ഷണങ്ങളാൽ അദ്ധ്യാപകന്റെ ചുമതലയെപ്പറ്റിയുള്ള ഗൌരവം ഏതാണ്ടു വിശദമാകുമല്ലോ!



# എഴുത്തുപരീക്ഷകളുടെ ന്യൂനതകളും, അവയുടെ പരിഹാരശ്രമങ്ങളും

(മാത്യു എം. കുഴവേലി)

അടുത്തകാലംവരെ, വിദ്യാത്ഥികളുടെ സാമാന്യബുദ്ധി അളക്കുന്നതിന്ന് അദ്ധ്യാപകന്മാരുടെ അഭ്യൂഹപരമായ അഭിപ്രായങ്ങളും വിദ്യാത്ഥികൾ വിദ്യാലയങ്ങളിൽവച്ചു സമ്പാദിക്കുന്ന വിഷയജ്ഞാനം എത്രമാത്രമെന്നറിയുന്നതിന്ന് എഴുത്തുപരീക്ഷകളും മാത്രമെ പ്രധാന അളവുതോതുകളായി ഉണ്ടായിരുന്നുള്ളു. കുട്ടികളുടെ സാമാന്യ ബുദ്ധിയളക്കുന്നതിന്നു മാനസിക പരിശോധനകൾ (Intelligence tests) എന്നറിയപ്പെടുന്ന ഒരു നവീനസമ്പ്രദായം അടുത്തകാലത്തു വിദ്യാഭ്യാസലോകത്തു രംഗപ്രവേശം ചെയ്യുകയും, അവയ്ക്കു ക്രമോന്നതമായ പ്രചാരവും അഭിവൃദ്ധിയും ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നുണ്ട്. കുട്ടികളുടെ സാമാന്യബുദ്ധിയുടെ നില ഏതുപ്രകാരമിരിക്കുന്നു എന്നറിയുന്നതു് അദ്ധ്യാപകന്മാക്ക് അവരുടെ കത്തവ്യനിവ്വഹണത്തിന്നു സഹായകമാണെന്നിരുന്നാലും, സാധാരണ അദ്ധ്യാപകന്മാക്കു കൂടുതൽ ഉൽക്കണ്ഠയും ആഗ്രഹവും ഉള്ളതു് അവരുടെ പ്രബോധനപരിശ്രമം എത്രമാത്രം ഫലിച്ചിട്ടുണ്ട് എന്നു കഴിയുന്നതും കൃത്യമായി അറിയുന്നതിനാണ്. നാം പഠിപ്പിക്കുന്ന ഓരോവിഷയങ്ങളിലും എത്രമാത്രം അറിവ് ഓരോകുട്ടിയും സമ്പാദിച്ചിട്ടുണ്ട് എന്നു നാം ഖണ്ഡിതമായി നിശ്ചയിക്കുന്നതു സാധാരണയായി എഴുത്തുപരീക്ഷ എന്ന ത്രാസ്സിലിട്ടു തൂക്കിയാണ്. ഭാഷാ, ചരിത്രം, കണക്ക്, എന്നിത്യാദി ഓരോ വിഷയങ്ങളിലും സമാജ്ജിച്ചിട്ടുള്ള ജ്ഞാനത്തിൻെറ തോതു അഥവാ ഭാരം അളക്കുന്നതിന്ന് ഉപയോഗിക്കുന്ന 'പരീക്ഷാത്രാസുകൾ' ശരിയായ പരിമാണോപകരണങ്ങളല്ല എന്നു പല വിദ്യാഭ്യാസശാസ്ത്രജ്ഞന്മാരുടെ ഇടയിലും അഭിപ്രായങ്ങൾ ഉണ്ടായിട്ടുണ്ട്. എഴുത്തുപരീക്ഷകൾക്കു പല ഗണനീയമായ ന്യൂനതകളും ഉണ്ടെന്നുള്ളതു് ഏതൊരദ്ധ്യാപകനും സമ്മതിക്കുന്ന പരമാത്ഥവുമാകുന്നു. ഏതാദൃശങ്ങളായ കുറവുകളെ കുറെയെങ്കിലും പരിഹരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടെ ചില വിദ്യാഭ്യാസകുശലന്മാർ പരിശ്രമിച്ചതിൻെറ ഫലമായി ഇപ്പോഴത്തെ എഴുത്തുപരീക്ഷാരീതിയെ കുറെക്കൂടെ കാര്യക്ഷമവും, ന്യായാനുസൃതവും ആക്കിത്തീക്കുന്നതിന്ന് ഉപകരിക്കത്തക്ക ചില പരിഷ്കാരങ്ങൾ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. അവയിൽ ഏററവും നവീനമായ ഒരു പദ്ധതി (Scales of Attainment) അഭിവൃദ്ധിസ്കേയിലുകളാണ്. മറെറാന്നു് ഇപ്പോഴത്തെ എഴുത്തുപരീക്ഷയെ സാരമായവിധത്തിൽ പരിഷ്ക

രിക്കുക എന്നുള്ളതും ആണ്. മേൽപ്രസ്താവിച്ച രണ്ടു പരിഷ്കാരമാർഗ്ഗങ്ങളിൽ ആദ്യത്തേതിനെപ്പററി സവിസ്തരമായി പ്രതിപാദിക്കുവാൻ പിന്നീടു ഒരവസരത്തിലേക്കു മാററിവെച്ചുകൊണ്ടു്, എഴുത്തുപരീക്ഷകളുടെ ന്യൂനതകളേയും തൽപരിഹാരമാർഗ്ഗങ്ങളേയുംപററി കുറഞ്ഞൊന്നു് ഇവിടെ പ്രസ്താവിക്കാം.

എഴുത്തുപരീക്ഷകളുടെ പ്രമുഖമായ ന്യൂനതകൾ എന്തെല്ലാമെന്നു കണ്ടുപിടിക്കുന്നതിലേക്കായി അമേരിക്കയിൽ കുറേക്കാലംമുമ്പു ചില പരിശ്രമങ്ങൾ ചെയ്യുകയുണ്ടായി. പരീക്ഷ്യന്മാർ എഴുതുന്ന ഉത്തരക്കടലാസ്സുകൾ നോക്കി മാർക്കിട്ടാണല്ലൊ എഴുത്തുപരീക്ഷകളുടെയെല്ലാം ഫലനിർണ്ണയം ചെയ്യുന്നതു്. എന്നാൽ ഈ "മാർക്കു്" എന്താണെന്നോ ഇതിടുന്നതിന്റെ അടിസ്ഥാനം എന്താണെന്നോ ഇതിടുന്നയാളുകളോടു ചോദിച്ചാൽ ഓരോരുത്തരും ഓരോ ഉത്തരംപറയും. ചില അദ്ധ്യാപകന്മാരുടെ മാർക്കു കൊടുക്കുന്നതിലുള്ള പിശുക്കുകണ്ടാൽ ഇതു് അവർ വളരെ പണിപ്പെട്ടു് ആർജ്ജിച്ചുവച്ചിട്ടുള്ള സുവർണ്ണനാണയങ്ങളാണെന്നു തോന്നിപ്പോകും! അതുപോലെ മററു ചിലരുടെ ഇക്കാര്യത്തിലുള്ള ധൂർത്തുകണ്ടാൽ ഇതു അവർക്കു യാതൊരു മുതലുമുടക്കും ഇല്ലാത്ത സാധനങ്ങളാണെന്നുതോന്നും. ഇത്തരത്തിലാണു മാർക്കിന്റെ ക്രയവിക്രയം. പണത്തിനു മാർക്കുകൊടുക്കുന്ന ചുരുക്കം ചില അദ്ധ്യാപകന്മാരും ഉണ്ടെന്നു കേട്ടിട്ടുണ്ടു്. മാർക്കു് എന്നു വ്യവഹരിക്കുന്ന ഈ സങ്കല്പസാധനത്തിന്റെ പേർ എല്ലാ അദ്ധ്യാപകന്മാരുടേയുംപക്കൽ ഒന്നു തന്നെയാണെങ്കിലും അതിന്റെ വിലയും പ്രകൃതവും ഓരോരുത്തരുടേയും പക്കൽ ഓരോന്നുതന്നെയാണെന്നുള്ളതിനു സംശയമില്ല. വെറും വ്യക്തിപരമായ സങ്കല്പങ്ങളിന്മേൽ മാത്രം പ്രധാനമായി അടിയുറപ്പിച്ചിട്ടുള്ള ഒരു അനിശ്ചിതവും, അനഭിലഷണീയവും ആയ അളവുതോതാണു മാർക്കു് എന്നുള്ളതു് അല്പം അവധാനപൂർവ്വം ചിന്തിച്ചാൽ ആർക്കും മനസ്സിലാക്കാവുന്നതാണു്. ഒരേ ഉത്തരക്കടലാസ്സു പല പരീക്ഷകന്മാർ നോക്കുകയാണെങ്കിൽ നിശ്ചയമായും പലതരത്തിലുള്ള മാർക്കുകളായിരിക്കും ഓരോരുത്തരും കൊടുക്കുന്നതു്. ഈ വസ്തുത 'മാർക്കു്' എന്നുള്ളതോതു തികച്ചും സ്ഖലിതപൂർണ്ണമായ ഒരു അളവുരീതിയാണെന്നു പ്രസ്പഷ്ടമാക്കുന്നില്ലയോ? ഉത്തരക്കടലാസിന്റെ ഭാരംനോക്കിയും, കടലാസ്സിന്റെ എണ്ണം നോക്കിയും മാർക്കിടുന്നവരും ഇല്ലാതില്ല.

ഏതായാലും 'മാർക്കു' ശരിയായ ഒരു അളവുതോതല്ല എന്നു നിർണ്ണയിക്കുന്നതിനു വലിയ ശാസ്ത്രീയ ഗവേഷണങ്ങൾ ഒന്നും ആവശ്യമില്ലതന്നെ. എങ്കിലും ശാസ്ത്രീയമായ ചില പര്യാന്വേഷണങ്ങളും ഈ അഭിപ്രായത്തെ ദൃഢീകരിക്കയാണു ചെയ്യുന്നതു്. അമേരിക്കയിൽ സ്റ്റാർച്ചു് (Starch) എന്നും (Elliot) എലിയട്ടു് എന്നും പേരായ രണ്ടു വിദ്യാഭ്യാസ പ്രവീണന്മാർ

ഈവിധമായ ഒരു പ്രസിദ്ധ പര്യാന്വേഷണം നടത്തുകയുണ്ടായി. അവർ അമേരിക്കയിലെ വിൻസ്കസിൻ (Winscousin) എന്ന സംസ്ഥാനത്തുള്ള പ്രമുഖമായ ഒരു ഹൈസ്കൂളിലെ പബ്ളിക്ക പരീക്ഷയ്ക്കു ക്ഷേത്രഗണിതത്തിന് എഴുതിയിരുന്ന സാമാന്യം ഭേദമായ ഒരു ഉത്തരക്കടലാസ്സെടുത്തു അതിൻെറ 180 ശരിപ്പകൎപ്പുകൾ ഉണ്ടാക്കി, അവയിൽ ഓരോ പ്രതിയും ആ പരീക്ഷയുടെ ഒരു ചോദ്യക്കടലാസുവീതം 180 ഹൈസ്കൂളുകളിലേക്കയച്ച്, പ്രസ്തുത വിഷയം പഠിപ്പിക്കുന്ന പ്രധാനാദ്ധ്യാപകന്മാരോട് അവ ശരിയായിനോക്കി മാൎക്കിട്ടയയ്ക്കണമെന്ന് അപേക്ഷിച്ചു. ഇതു പരീക്ഷണാൎത്ഥംചെയ്ത ഒരേൎപ്പാടായിരുന്നതുകൊണ്ടു കടലാസു നോക്കിയവർ പ്രത്യേകം ശ്രദ്ധയോടുകൂടിതന്നെ അവയെ പരിശോധിച്ചു മാൎക്കിട്ടയച്ചു എന്ന് ഉത്തരക്കടലാസുകളിലെ ചുവന്നമഷിപ്രയോഗങ്ങളും, അവിടവിടെയായി എഴുതിയിരുന്ന റിമാൎക്കുകളും പ്രകടമായി പ്രദ്യോതിപ്പിച്ചു. 2 പരീക്ഷകന്മാർ പ്രസ്തുത പേപ്പറിന് 90–ൽ അധികം മാൎക്കുകൾ നൽകി. ഒരാൾ 30–ൽ താഴെമാത്രമെ മാൎക്കുകൊടുത്തൊള്ളു. 20 പേർ 80–നും 90–നും ഇടയ്ക്കായി മാൎക്കിട്ടു. 20 പേർ 60–നും 30–നും മദ്ധ്യേയായി മാൎക്കു കൊടുത്തു. ആകെ 116–പേർ പ്രസ്തുത പേപ്പർനോക്കിയതിൽ 47 പേരുടെ അഭിപ്രായത്തിൽ അതു ജയാൎഹമെന്നും, മററു 69 പേരുടെ അഭിപ്രായത്തിൽ അപജയാൎഹമെന്നും നിശ്ചയിക്കുന്ന മാൎക്കുകൾ ഇടുകയുണ്ടായി.

ഈ പരീക്ഷണത്തിൽനിന്നും ഉത്തരക്കടലാസുകൾമാത്രം നോക്കി കുട്ടികളുടെ ജയാപജയങ്ങൾ നിൎണ്ണയിക്കുന്നതിലുള്ള അനാശാസ്യത എത്രമാത്രമെന്നു പ്രകടമാകുന്നില്ലയോ? പരീക്ഷകളിൽ ജയിക്കുന്നതിനു കുറെയെല്ലാം ഭാഗ്യവുംകൂടി വേണമെന്നു പറയുന്നതു വാസ്തവത്തിൽ ഒരു കണക്കിനു ശരിയല്ലേ?

മേൽ പ്രസ്താവിച്ച പരീക്ഷണത്തിൽ പരീക്ഷകന്മാരുടെ ഇടയിൽ ഇത്രവലിയ വ്യത്യാസങ്ങൾ ഉണ്ടാകാൻ ഇടയായ കാരണങ്ങൾ എന്തെന്നു പരീക്ഷണകൎത്താക്കൾ അന്വേഷിച്ചു. തൽഫലമായി അവർ കണ്ടുപിടിച്ചതു പ്രധാനമായി മൂന്നു കാരണങ്ങളാണ്. അവ:– (1) ചില പരീക്ഷകന്മാൎക്കു കൂടുതൽ മാൎക്കു കൊടുക്കുന്നതിൽ സ്വതേ ഒരു ഉത്സാഹംകാണുന്നു. (2) മററുചിലൎക്കു സ്വതേ ഇക്കാൎയ്യത്തിൽ പിശുക്കാണ്. (3) ശരിയോ തെറേറാ എന്നു തീരുമാനിക്കുന്നതിന് ഓരോരുത്തരും ഓരോരോ വ്യത്യസ്ഥനിയമങ്ങളും ആദൎശങ്ങളും അടിസ്ഥാനമാക്കുന്നു.

പരീക്ഷാചോദ്യങ്ങളെ സംബന്ധിച്ചും അദ്ധ്യാപകന്മാരുടെ ഇടയിൽ സാൎവ്വത്രികവും സാമാന്യവും ആയ നിയമങ്ങൾ ഇല്ല. ഏതെങ്കിലും ഒരു വിഷയമോ പാഠമോ പഠിപ്പിച്ചു കഴിഞ്ഞിട്ടും ആ ഭാഗത്തുനിന്നും ചോദ്യങ്ങളുണ്ടാക്കാൻ പല അദ്ധ്യാപകന്മാരോട് ആവശ്യപ്പെട്ടാൽ പലരും പ

ല തരത്തിലുള്ള ചോദ്യങ്ങളായിരിക്കും ഉണ്ടാക്കുന്നതു്. ചിലക്കു പ്രധാനങ്ങളെന്നു തോന്നുന്ന ഭാഗങ്ങൾ മററു ചിലരുടെ ദൃഷ്ടിയിൽ വെറും അപ്രധാനങ്ങളാണു്.

ഏതെങ്കിലും ഒരു വിഷയം പഠിപ്പിക്കുന്ന അദ്ധ്യാപകൻതന്നെ ചോദ്യങ്ങൾ നിർമ്മിക്കുമ്പോഴും, ഒരദ്ധ്യാപകൻ പഠിപ്പിക്കുന്ന വിഷയത്തിൽ മററൊരദ്ധ്യാപകൻ ചോദ്യം ഉണ്ടാക്കുമ്പോഴും, ഉണ്ടാകുന്ന പ്രകൃതവ്യത്യാസങ്ങളും ചില്ലറയല്ല. പബ്ളിക്കുപരീക്ഷകളുടെ പ്രധാന അനിഷ്ടതയുടെ കാരണം ഇതുതന്നെയാണു്. ഏഴാംക്ലാസ്സിലോ, സ്കൂൾഫൈനൽ ക്ലാസ്സിലൊ ഒരിക്കലും പഠിപ്പിച്ചിട്ടില്ലാത്ത ഒരാളായിരിക്കും പ്രസ്തുതക്ലാസ്സുകളിൽ പബ്ളിക്കുപരീക്ഷാചോദ്യങ്ങൾ നിർമ്മിക്കാൻ ഇടയാകുന്നതു്. ഇതിന്റെയെല്ലാം ഫലം സാധുക്കളും, നിർദ്ദോഷികളുമായ കുട്ടികൾ അനുഭവിക്കേണ്ടതായും വരുന്നു.

ഇപ്പോൾ സാമാന്യമായി എല്ലായിടത്തും എഴുത്തുപരീക്ഷകൾകൊണ്ടാണു കുട്ടികൾക്കു ക്ലാസ്സുകയററത്തിനു് അർഹതയുണ്ടോ ഇല്ലയോ എന്നു തീരുമാനിക്കുന്നതു്. പബ്ളിക്കുപരീക്ഷകളിൽ ഉപയോഗിക്കുന്ന അളവുകോൽ ഇതു മാത്രവുമാണു്. എന്നാൽ ഈ അളവുകോലുകൾ അഥവാ സ്കെയിലുകൾ ശരിയായിട്ടുള്ള തോതുകളല്ലെന്നു മേൽപ്രസ്താവിച്ച സംഗതികളിൽനിന്നും തെളിയുന്നുണ്ടല്ലോ. ഇപ്രകാരം തെററായ ഒരു സ്കെയിലുകൊണ്ടളന്നു് അളവുഫലം ശരിയായി കിട്ടാതെ, കിട്ടുന്നഫലമനുസരിച്ചു ക്ലാസ്സുകയററം കൊടുക്കുകയൊ കൊടുക്കാതിരിക്കുകയൊ ചെയ്യുന്നതു് എത്ര മാത്രം അനീതിപരമാണു്.

എഴുത്തുപരീക്ഷകളിലുള്ള ഈദൃശന്യൂനതകൾ കഴിയുന്നതു പരിഹരിക്കുന്നതിനു ചെയ്ത ശ്രമങ്ങളുടെ ഫലമായി രണ്ടു മാർഗ്ഗങ്ങൾ അടുത്തകാലത്തു കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടു്. ഇപ്പോൾ സാർവ്വത്രികമായി നടപ്പിലിരിക്കുന്ന എഴുത്തുപരീക്ഷാസമ്പ്രദായത്തെ ഗണനീയമായ രീതിയിൽ പരിഷ്കരിക്കുക എന്നുള്ളതാണു പ്രഥമമാർഗ്ഗം. മാനസികപരിശോധനാരീതികളും (Intelligence tests) അഭിവൃദ്ധിസ്കെയിലുകളും (Scales of Attainment) എഴുത്തുപരീക്ഷയോടുകൂടെ ഉപയോഗിച്ചു് അവയുടെ ഫലനിർണ്ണയങ്ങൾകൂടി എഴുത്തുപരീക്ഷാമാർക്കുകളുടെ കൂടെ കൂട്ടി ജയാപജയങ്ങൾ തീരുമാനിക്കുക എന്നുള്ളതാണു രണ്ടാമത്തെമാർഗ്ഗം.

ഇപ്പോൾ നിലവിലിരിക്കുന്ന എഴുത്തുപരീക്ഷാരീതിയെ സാരമായ തരത്തിൽ എങ്ങനെ പരിഷ്കരിക്കാം? പരീക്ഷാചോദ്യങ്ങൾ സംബന്ധിച്ചു ശരിയായ നിർദ്ദേശങ്ങൾ പരീക്ഷ്യന്മാർക്കു നൽകിയും, ചോദ്യങ്ങളുടെ പ്രകൃതത്തിൽ സാരമായ പരിഷ്കാരങ്ങൾ വരുത്തിയും, മാർക്കിടുന്നതിൽ കുറേക്കൂടെ

സ്ഥിരമായ ആദർശങ്ങൾ ഉണ്ടാക്കിയും, ഇപ്പോഴത്തെ പരീക്ഷാസമ്പ്രദായത്തെ ഗണ്യമായി അഭിവൃദ്ധിപ്പെടുത്താമെന്നാണ് ആധുനികവിദ്യാഭ്യാസശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം.

ചോദ്യങ്ങളെ സംബന്ധിച്ച് ഇപ്രകാരം ചില 'പ്രായോഗികനിർദ്ദേശങ്ങൾ നൽകാവുന്നതാണ്:— ചോദ്യങ്ങൾക്കു നമ്പർ മുറയ്ക്കു യഥാക്രമം ഉത്തരമെഴുതണമോ, അതല്ലാപ്രയാസം കുറഞ്ഞവയ്ക്കു് ആദ്യമായി ഉത്തരമെഴുതാൻ സ്വാതന്ത്ര്യമുണ്ടോ എന്നു പരീക്ഷ്യന്മാരെ മനസ്സിലാക്കാം. വിവരിക്കുക, വിശദീകരിക്കുക, ഉപന്യസിക്കുക, വ്യാഖ്യാനിക്കുക എന്നൊക്കെ ചോദിക്കുമ്പോൾ ഉത്തരം ഇത്ര പേജിൽ കവിയരുതു് എന്നു നിഷ്കർഷിക്കാം. കൈയ്യെഴുത്തു, അക്ഷരപ്പിശകുകൾ, ശരിയായ ഖണ്ഡികാവിഭജനം, ഉത്തരക്കടലാസ്സിനെപ്പററി ആകപ്പാടെയുള്ള അഭിപ്രായം, എന്നിതുകൾക്കു് ഒരു നിശ്ചിതശതമാനം മാർക്കു നീക്കിവച്ചുകൊണ്ടു് ആ വസ്തുത ചോദ്യപത്രത്തിൽ കാണിക്കുന്നതു കൊള്ളാം. കുട്ടികളുടെ ആലോചനാശക്തിയേയും, സാമാന്യവും സന്ദർഭോചിതവും ആയ ബുദ്ധിയേയും പരീക്ഷിക്കുന്നതിനുള്ള പ്രശ്നങ്ങൾക്കു ശരിയായി ആലോചിച്ച് ഉത്തരം എഴുതേണ്ടതിൻെറ ആവശ്യകതയെ കുട്ടികളെ മനസ്സിലാക്കാം. നവീനരീതിയിലുള്ള ചില ചോദ്യങ്ങൾകൂടെ പരീക്ഷകളിൽ ഉപയോഗിക്കണം. ശരിയായ ഒരുത്തരം മാത്രം ലഭിക്കുന്ന ചോദ്യങ്ങളാണെങ്കിൽ ഉത്തരക്കടലാസ്സു നോക്കുന്നതിൽ വലിയ അസാംഗത്യം ഉണ്ടാകയില്ല. ഇതാണു 'കണക്കു്' എന്ന വിഷയത്തിനുള്ള പ്രത്യേകമെച്ചം. ഒരു കണക്കിനു പത്തു മാർക്കെന്നു നിശ്ചയിക്കുകയാണെങ്കിൽ, ആ കണക്കിനു ശരിയായി വഴി എഴുതിയിരിക്കയും, ഉത്തരം ശരിയായി കിട്ടിയിരിക്കയും ചെയ്യുന്നപക്ഷം ഏതു പരീക്ഷകൻ നോക്കിയാലും പത്തു മാർക്കുതന്നെ കൊടുക്കും. വഴി മാത്രം ശരിയായിരിക്കയും, ക്രിയചെയ്തതിൽ തെററുവന്നു് ഉത്തരം തെററിപ്പോകയും ചെയ്താൽ പത്തു മാർക്കിൽ അഞ്ചു കൊടുക്കേണ്ടതാണെന്നു് ഒരു സാമാന്യനിയമം പരീക്ഷകന്മാർ സ്വീകരിക്കയാണെങ്കിൽ അവരുടെ വ്യക്തിപരങ്ങളായ അഭിപ്രായങ്ങൾ അധികം മാർക്കിടുന്നതിലേക്കു പ്രവേശിക്കയില്ല. കണക്കുപോലെതന്നെ എല്ലാ പരീക്ഷകന്മാർക്കും സാമാന്യം ഒരുപോലെ മാർക്കു് ഇടാൻ കഴിയുന്ന ഒരു സംഗതിയാണു് അക്ഷരവീഴ്ച. കേട്ടെഴുത്തിനു പത്തു വാക്കുകൾ കൊടുത്തിട്ടു് എല്ലാം ശരിയാകുന്ന കുട്ടിക്കു പത്തു മാർക്കും, അക്ഷരത്തെററൊന്നിനു് ഒന്നോ അരയോ മാർക്കു കുറവു് എന്ന ഒരു സാമാന്യനിയമവും വയ്ക്കുകയാണെങ്കിൽ ഏതു പരീക്ഷകൻ നോക്കിയാലും മാർക്കിനു വലിയ വ്യത്യാസം കാണുകയില്ല. എന്നാൽ ഈ സൗകര്യം എല്ലാ വിഷയങ്ങളിലും ഉപയോഗിക്കാൻ സാധിക്കയില്ല. അവിടെയാണു വിഷമം ഉണ്ടാകുന്നതു്. ഭാഷ, ചരിത്രം ആദിയായ വിഷയങ്ങളിൽ കണക്കുപോലെ

കൃത്യമായ ഉത്തരങ്ങൾ ലഭിക്കയില്ല. അതിനാൽ ഈവ്വിധവിഷയങ്ങളിൽ ഉത്തരങ്ങളുടെ കൃത്യാകൃത്യങ്ങളേക്കാൾ കൂടുതൽ മാർക്കിന്നാടിസ്ഥാനമായി ഗണിക്കുന്നതു പരീക്ഷകന്മാരുടെ ആദർശങ്ങളും, അഭിപ്രായങ്ങളും ആണ്. ഈ ന്യൂനതയെ പരിഹരിക്കുന്നതിനുള്ള പരിശ്രമങ്ങളുടെ ഫലമാണു മുൻപു സൂചിപ്പിച്ച നവീനരീതിയിലുള്ള ചോദ്യങ്ങൾ.

എല്ലാ പരീക്ഷകന്മാൎക്കും ഒരുപോലെ ശരിയാണെന്നു തോന്നുന്ന ഉത്തരങ്ങൾ ലഭിക്കാൻ പ്രയാസമുള്ള വിഷയങ്ങളിൽ കൃത്യമായ ഉത്തരങ്ങൾ മാത്രം കിട്ടുന്ന ഒരുതരം ചോദ്യങ്ങൾക്കു ഇക്കാലത്തു പ്രചാരം ലഭിച്ചുവരുന്നുണ്ട്. വാസ്തവാവാസ്തവാഭ്യാസം (True-false Exercise) അംഗീകരണാഭ്യാസം (Recognition Exercise) പൂർത്തീകരണാഭ്യാസം (Completion Exercise) എന്നിത്യാദി അഭ്യാസങ്ങൾ ഈ ഇനത്തിൽ പെടുന്നവയാണ്.

വാസ്തവാവാസ്തവാഭ്യാസത്തിൽ ഏതെങ്കിലും ഒരു സംഗതി വിവരിക്കുന്നതിനോ വിശദീകരിക്കുന്നതിനോ, വ്യാഖ്യാനിക്കുന്നതിനോ ആവശ്യപ്പെടുന്നില്ല; പ്രത്യുത ഒരു പ്രസ്താവന നൾകിയിട്ട് അതു തെററോ ശരിയൊ എന്നു മാത്രം ഉത്തരത്തിൽ കാണിക്കുന്നതിനു ആവശ്യപ്പെടുകയാണു ചെയ്യുന്നതു്. ശരിയാണെങ്കിൽ ഒരു + അടയാളം തെററാണെങ്കിൽ ഒരു — ചിഹ്നവും ഇട്ടാൽ മാത്രം മതി. ഇപ്രകാരം ചിഹ്നങ്ങൾ കൊണ്ടു് ഉത്തരങ്ങൾ പൂർത്തിയാകുന്നതിനാൽ സമയനഷ്ടവും വളരെ കുറവാണ്. ഈ മാതിരി അഭ്യാസങ്ങൾക്കു ചുരുക്കം ചില ഉദാഹരണങ്ങൾ താഴെ പ്രസ്താവിക്കാം. ഈ ഉദാഹരണങ്ങൾ ഇവയുടെ ശരിയായ പ്രകൃതം മനസ്സിലാക്കുന്നതിനു സഹായകമായിരിക്കും.

ഉദാ:—

(1) മാൎത്താണ്ഡവർമ്മമഹാരാജാവിനെ ഡിലനായി യുദ്ധത്തിൽ തോല്പിച്ചു.

ഉത്തരം:— (—)

(2) കേശവപിള്ള ദിവാൻജി കൊട്ടാരത്തിൽ കണക്കപ്പിള്ളയായിരുന്നു.

ഉത്തരം:— (+)

(3) ഇംഗ്ലീഷുകാർ ഇൻഡ്യയിൽ വന്നതു് ഒരു സാമ്രാജ്യം സ്ഥാപിക്കാനായിരുന്നു.

ഉത്തരം:— (—)

(4) 1905-ൽ ബാലരാമവർമ്മമഹാരാജാവ് ഇംഗ്ലീഷ്കാരുമായി ഒരുടമ്പടി ചെയ്തു.

ഉത്തരം:— (—)

(5) ദിവാൻ മി. വാട്ട്സ് തിരുവനന്തപുരത്തു വൈദ്യുതപദ്ധതിയെ പ്പെടുത്തുന്നതിനുള്ള പ്രാരംഭശ്രമങ്ങൾ ചെയ്തു.

ഉത്തരം:— (+)

## II

### പൂർത്തീകരണാഭ്യാസങ്ങൾക്ക് ഉദാഹരണങ്ങൾ

കുറിപ്പ്:—താഴെ Dash ഇട്ടിരിക്കുന്ന ഭാഗങ്ങളിൽ ശരിയായ ഉത്തരങ്ങൾ എഴുതി പൂരിപ്പിക്കണം.

(1) —— വർമ്മമഹാരാജാവു് ആധുനികതിരുവിതാംകൂർ സ്ഥാപിച്ചു.

(2) ദിവാൻ——. പള്ളിവാസൽ നേരിയമംഗലം റോഡ് വെട്ടിച്ചു.

(3) നിയമസഭകൾ പരിഷ്കരിച്ചതു്——മഹാരാജാവാണ്.

(4) ഇപ്പോഴത്തെ ദിവാൻ——ആണ്.

## III

### തിരഞ്ഞെടുപ്പു ചോദ്യങ്ങൾക്ക് ഉദാഹരണങ്ങൾ

ഈ മാതിരി ചോദ്യങ്ങളുടെ കൂടെ ഉത്തരങ്ങൾകൂടെ ഉണ്ടായിരിക്കും. പല ഉത്തരങ്ങൾ ഉണ്ടായിരിക്കുന്നതിൽ ഒരെണ്ണം മാത്രമേ ശരിയായ ഉത്തരമായിരിക്കൂ. അപ്രകാരം ശരിയാണെന്നു തോന്നുന്ന ഉത്തരത്തിന്റെ കീഴിൽ ഒരു വരയിടണം. എന്നു കുട്ടികളോടു് ആവശ്യപ്പെടണം.

ഉദാ:—

(1) ആധുനികതിരുവിതാംകൂർ സ്ഥാപിച്ചതു വിശാഖം, സ്വാതി, ആയില്യം, മാർത്താണ്ഡവർമ്മ, ശ്രീമൂലം മഹാരാജാവാണ്.

(ഈ ചോദ്യത്തിൽ മാർത്താണ്ഡവർമ്മ എന്ന വാക്കിന്റെ കീഴിൽ ഒരു വരയിട്ടാൽ ഉത്തരം ശരിയായി)

(2) സേതു ലക്ഷ്മീഭായി മഹാറാണി റീജൻറിന്റെ കാലത്തു തിരുവിതാംകൂർ സന്ദർശിച്ച വൈസ്രായി റിപ്പൺ, കഴ്സൻ, കാനിങ്ങ് ഇർവിൻ, വെല്ലിങ്ങ്ടൻപ്രഭു അവർകളാണ്.

**N. B.** മേൽ പ്രസ്താവിച്ച ഉദാഹരണങ്ങളിലെല്ലാം ചരിത്രപരമായ ചോദ്യങ്ങളാണു ചോദിച്ചിരിക്കുന്നതു്. ഈ മാതിരി ചോദ്യങ്ങൾ ഇതരവിഷയങ്ങളിലും ഉണ്ടാക്കി പ്രയോഗിക്കാവുന്നതാണ്.

ചോദ്യക്കടലാസ്സിൽ ഒരു ക്ലിപ്തശതമാനം മേലുദ്ധരിച്ചമാതിരിയുള്ള ചോദ്യങ്ങൾക്കൂടെ ഉൾപ്പെടുത്തുന്നതുകൊണ്ടു വളരെയധികം പ്രയോജനവും എളുപ്പവും എഴുത്തു പരീക്ഷകൾക്ക് ഉണ്ടാകുന്നതാണ്. ഈ മാതിരി ചോദ്യങ്ങൾക്കൂടെ ഉപയോഗിച്ചാൽ മാർക്കിടുന്നതിൽ ഉണ്ടാകുന്ന വ്യക്തിപരമായ തെററുകൾക്കു കുറെയൊരു ശാന്തിയും ലഭ്യമാകുന്നതാണ്. കൂടാതെ ഈദൃശ നവീനചോദ്യങ്ങൾക്കുള്ള പ്രധാന ഗുണം അവയ്ക്കു വളരെ കുറച്ചു സമയംകൊണ്ട് ഉത്തരം എഴുതാം എന്നുള്ളതാണ്. നമ്മുടെ സ്കൂളുകളിൽ ഇപ്പോൾ നടത്തിവരുന്ന എഴുത്തുപരീക്ഷകൾ വിഷയജ്ഞാനത്തെമാത്രം പരീക്ഷിക്കാതെ വേഗത്തിൽ എഴുതുന്നതിനുള്ള സാമർത്ഥ്യത്തെയാണു കൂടുതൽ പരീക്ഷിക്കുന്നതു്. എല്ലാ ചോദ്യങ്ങൾക്കും ശരിയായ ഉത്തരം അറിയാവുന്ന പല കുട്ടികളും സമയദൌർല്ലഭ്യം കൊണ്ട് എല്ലാ ചോദ്യങ്ങൾക്കും ഉത്തരം എഴുതാതെ തോററുപോകുന്നതിന് ഇടയാകുന്നുണ്ട്. നവീനരീതിയിലുള്ള ചോദ്യങ്ങൾക്ക് ഉത്തരം എഴുതാൻ വളരെ കുറച്ചു സമയം മാത്രം മതിയായിരിക്കുന്നതിനാൽ ചോദ്യങ്ങൾ കുറേക്കൂടെ വിപുലവും വ്യാപകവും ആക്കുന്നതിനും, തദ്വാരാ പരീക്ഷ ഇപ്പോഴത്തേക്കാൾ കാര്യക്ഷമമാക്കുന്നതിനും സാധിക്കുന്നതാണ്. പുതിയരീതിയിലുള്ള ചോദ്യങ്ങളുടെ ഉത്തരങ്ങൾ നോക്കി മാർക്കിടുന്നതിനുള്ള എളുപ്പം ഏതു പരീക്ഷകനും ആശ്വാസദായകംതന്നെ. കൂടാതെ ഈദൃശ ചോദ്യങ്ങൾക്കുള്ള മറെറാരു പ്രധാനഗുണം ഇപ്പോൾ നമുക്കു സാധിക്കുന്നതിനേക്കാൾ കൂടുതൽ ചോദ്യങ്ങൾ ചോദിക്കാൻ സാധിക്കുമെന്നുള്ളതാണ്. ഒരാണ്ടിൽ ഇരുപതു പാഠങ്ങൾ പഠിപ്പിച്ചു കഴിഞ്ഞിട്ടുണ്ടെങ്കിൽ വർഷാവസാനപ്പരീക്ഷയ്ക്കു പ്രസ്തുത ഇരുപതു പാഠങ്ങളിൽനിന്നും ചോദ്യങ്ങൾ ചോദിക്കാൻ നമുക്കു സാധിക്കയില്ല. പുതിയ ചോദ്യങ്ങൾ ഈ ന്യൂനതയെ സാമാന്യം പരിഹരിക്കുന്നുണ്ട്.

പരീക്ഷാചോദ്യങ്ങൾ വളരെ പ്രയാസംകൂടിയതോ തീരെ പ്രയാസം കുറഞ്ഞതോ ആയിരിക്കുന്നതു നല്ലതല്ല. ഒരു ക്ലാസ്സിലുള്ള സാമാന്യബുദ്ധിമാന്മാരും, പരിശ്രമശീലന്മാരുമായ എല്ലാ വിദ്യാർത്ഥികൾക്കും 50 ശതമാനത്തിൽ കുറയാതെ മാർക്കു ലഭിക്കത്തക്കവിധത്തിലുള്ള ചോദ്യങ്ങളാണു നല്ലതു്. കുട്ടികളുടെ ബുദ്ധിശക്തിയുടെ വിവിധ വശങ്ങളേയും പരീക്ഷിക്കുന്നതിന് ഉതകത്തക്ക വിവിധതരം ചോദ്യങ്ങൾ അടങ്ങിയ ചോദ്യക്കടലാസാണ് ഉത്തമമായിട്ടുള്ളതു്. ഇപ്രകാരമുള്ള ചോദ്യപത്രങ്ങൾ നിർമ്മിക്കുന്നതിനു പുതിയതരം ചോദ്യങ്ങൾ വളരെയധികം സഹായിക്കുന്നതാണ്. പരീക്ഷ്യന്മാരുടെ ഓർമ്മശക്തി, ഗ്രഹണശക്തി, വിവേചനാശക്തി, ആലോചനാസാമർത്ഥ്യം, പ്രയത്നശീലം ആദിയായി ബുദ്ധിയുടെ പല വശങ്ങളേയും സ്പർശിക്കുന്ന ചോദ്യങ്ങൾ ഉണ്ടായിരിക്കണം.

പുതിയ പരീക്ഷാരീതികളുടെ ആഗമനം പഴയരീതികളെ പൂർണ്ണമായി അന്തർദ്ധാനം ചെയ്യിച്ചിട്ടില്ലയെന്നുള്ള സംഗതി നാം പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. മാനസികപരിശോധനകൾ, അഥവാ ബുദ്ധിപരീക്ഷണങ്ങൾ, അഭിവൃദ്ധിടെസ്റ്റുകൾ. വാസ്തവാവാസ്തവാഖ്യാനങ്ങൾ തുടങ്ങിയ നവീനപ്രശ്നങ്ങൾ, എന്നിങ്ങനെ പലവിധത്തിലുള്ള പുതിയ മാർഗ്ഗങ്ങൾ ഇക്കാലത്തു കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. ഇവയെല്ലാം നമ്മുടെ എഴുത്തുപരീക്ഷാരീതിയെ പരിഷ്കരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾമാത്രമാണ്.

ചോദ്യപത്രങ്ങൾ നിർമ്മിക്കുമ്പോഴും നാം ചില സംഗതികൾ പ്രത്യേകമായി ഗൌനിക്കണം. ഉത്തരം എഴുതുന്നയാളിനു യാതൊരു സംശയവും തോന്നാത്തവിധത്തിൽ അത്ര ലളിതമായ ഭാഷയിലായിരിക്കണം ചോദ്യങ്ങൾ ചോദിക്കുന്നതു്. പല ഉത്തരങ്ങൾ കിട്ടാതെ കഴിയുന്നതും കൃത്യമായ ഒരുത്തരം മാത്രം കിട്ടുന്ന ചോദ്യങ്ങളാണ് ഉത്തമമായിട്ടുള്ളതു്. ചോദ്യങ്ങൾ ക്ലാസ്സിൻെറ സ്റ്റാൻഡാർഡിനും, പഠിപ്പിച്ച ഭാഗങ്ങൾക്കും അനുയോജ്യമായിരിക്കണം. ചോദ്യക്കടലാസ്സിൽ അദ്ധ്യാപകൻെറ പാണ്ഡിത്യം പ്രദർശിപ്പിക്കുന്നതിന് ഒരിക്കലും തുനിയരുതു്. കുട്ടികളുടെ ജ്ഞാനാഭിവൃദ്ധിയെ പരീക്ഷിയ്ക്കുയെന്നുള്ളതാണു പരീക്ഷകളുടെ മുഖ്യമായ ഉദ്ദേശ്യം എന്നുള്ള സംഗതി പരീക്ഷകൻ വിസ്മരിക്കരുതു്. കുട്ടികളെ ഊഹിച്ചു് ഉത്തരം എഴുതാൻ പ്രേരിപ്പിക്കുന്ന ചോദ്യങ്ങൾ ചോദിക്കരുതു്.

ഉത്തരക്കടലാസ്സുകൾ നോക്കി മാർക്കിടുന്നതു സംബന്ധിച്ച ചില പ്രധാന കാര്യങ്ങൾ ഓർമ്മയിലിരിക്കുന്നതു നല്ലതാണ്. അദ്ധ്യാപകന്മാർ സാധാരണയായി ഉത്തരക്കടലാസ്സുകൾ ഓരോന്നോരോന്നായി പൂർണ്ണമായി നോക്കുകയാണു പതിവ്. മാർക്കിടുന്നതു കുറേക്കൂടെ ശരിയായിരിക്കുന്നതിന് ഓരോ കടലാസ്സിലേയും ഓരോ ഉത്തരങ്ങൾവീതം നോക്കുകയാണു വേണ്ടതു്. അതായതു് അദ്ധ്യാപകൻ ഒന്നാംചോദ്യത്തിൻെറ ഉത്തരം നോക്കുകയാണെങ്കിൽ എല്ലാ പരീക്ഷക്കടലാസ്സിലേയും ഒന്നാംചോദ്യം ആദ്യമായി നോക്കണം. കൂടാതെ, മാർക്കിടാൻ തുടങ്ങുന്നതിനു മുമ്പായി, ഉത്തരങ്ങളുടെ സാമാന്യമായ ഒരു പ്രകൃതം അറിയുന്നതിനും, ഉത്തരങ്ങളെ സംബന്ധിച്ചു് ഏകദേശമായ ഒരു മാനസികതോതു ഉണ്ടാകുന്നതിനും വേണ്ടി കുറെ ഉത്തരക്കടലാസ്സുകൾ വായിച്ചുനോക്കുന്നതും കൊള്ളാം.

ഉത്തരങ്ങൾ എഴുതുന്നതു സംബന്ധിച്ചു കുട്ടികൾക്കു ചില നിർദ്ദേശങ്ങളും സൂചനകളും നൾകുന്നതു നല്ലതാണ്. പരീക്ഷയ്ക്കു തയ്യാറാക്കേണ്ട ഭാഗങ്ങൾ ഇന്നതെല്ലാമെന്നു് അവരെ അറിയിച്ചിരിക്കണം. പബ്ളിക്കു പരീക്ഷകൾക്കു മുൻകൊല്ലങ്ങളിലെ ചോദ്യങ്ങൾക്കു് ഉത്തരമെഴുതിച്ചു പരിശീലിപ്പിക്കുന്നതു കൊള്ളാം. പരീക്ഷാദിവസങ്ങളിൽ സന്തോഷചിത്ത

രായും പ്രസന്നരായും, ആലസ്യരഹിതരായും ഇരിക്കേണ്ടതു അത്യാവശ്യമാ ണെന്നു കട്ടികളെ ധരിപ്പിക്കണം. പരീക്ഷാസമയത്തു ഹാളിലേക്ക് എ ന്തെല്ലാം സാധനങ്ങഠം കൊണ്ടുപോകേണമെന്നു കട്ടികളെ മുൻകൂട്ടി നന്നാ യി മനസ്സിലാക്കണം. ഓരോ ചോദ്യങ്ങഠംക്കും കൂടിയതു് ഇത്ര സമയമേ ഉ പയോഗിക്കാവു എന്നു നിഷ്കൃഷിക്കുന്നതു കൊള്ളാം. ചോദ്യങ്ങഠം ശരിയാ യി വായിച്ചു മനസ്സിലാക്കിയ ശേഷമേ ഉത്തരമെഴുതുവാൻ തുടങ്ങാവു എ ന്നും, ലഘുവായ ചോദ്യങ്ങഠംക്ക് ആദ്യമെ ഉത്തരമെഴുതണമെന്നും കട്ടിക ളെ ഗ്രഹിപ്പിക്കണം. പരീക്ഷയ്ക്കു നിശ്ചയിച്ചിട്ടുള്ള സമയത്തിനു് അല്പം മുൻപേതന്നെ ഉത്തരങ്ങളെല്ലാം എഴുതിതീൎത്തു വീണ്ടും ഒരാവൎത്തി വായി ച്ചു പരിശോധിക്കുന്നതു വളരെ പ്രയോജനകരമായ ഒരു സംഗതിയാണെ ന്നുള്ളതും കട്ടികളെ ശരിയായി മനസ്സിലാക്കുന്നതു വളരെ ഉപയോഗപ്രദ മാണു്.

ഇപ്പോഠം നിലവിലിരിക്കുന്ന എഴുത്തുപരീക്ഷാസമ്പ്രദായത്തിനു പല ന്യൂനതകളും ഉണ്ടെന്നുള്ളതു് അവിതൎക്കിതമായ സംഗതിയാണു്. എ ന്നാൽ അവയെ മേൽപ്രസ്താവിച്ച പല മാൎഗ്ഗങ്ങഠം ഉപയോഗിച്ചു സാമാ ന്യമായി പരിഹരിക്കാവുന്നവയാണു്. ഇപ്രകാരം പരിഷ്കൃതമായ എഴു ത്തുപരീക്ഷാരീതിയാണു് (The New Examination) അഭിനവപരീക്ഷാ രീതിയെന്നു പറയപ്പെടുന്നതു്.

---

# വിധവ

(സീതാദേവി)

യൗവനം ക്ഷയിച്ചു് ഏറെക്കഴിഞ്ഞപ്പോഴാണു നവളൂൎഗ്ഗ് ഒരു വി ധവയായതു്. ഈ വിപത്തു് അവളെ കൎത്തവ്യവിമൂഢയാക്കി. ആപ ത്തിൻെറ കാഠിന്യം നിമിത്തം അവഠംക്ക് അതിൻെറ യാതൊരു പ്രകൃതവും ഗ്രഹിക്കാൻ കഴിഞ്ഞില്ല. അവളുടെ ഭൎത്താവിൻെറ ദ്വിതീയപത്നിയായി രുന്നു നവളൂൎഗ്ഗ്. ഭൎത്താവിൻെറ പൂൎവ്വഭാൎയ്യയിലുള്ള കട്ടികഠം അവളുടെ ഗൃ ഹത്തിൽ ധാരാളമുണ്ടായിരുന്നു. ഭൎത്താവിനു് അത്യന്തം വാത്സല്യമുണ്ടായിരു ന്നതിനാൽ മൂപ്പത്തു കൊല്ലത്തെ അവളുടെവൈവാഹികജീവിതം ആനന്ദപൂ ൎണ്ണമായിട്ടല്ലെങ്കിലും ക്രൂരമായ ദുസ്വാതന്ത്ര്യത്തിൽതന്നെ നവളൂൎഗ്ഗ് കഴിച്ചു കൂട്ടി. അവഠംക്ക് ആരേയും ആശ്രയിക്കേണ്ടതുണ്ടായിരുന്നില്ല. നേരെമറിച്ചു

ഗൃഹാംഗങ്ങളെല്ലാം അവളെ ഭൃത്യഭാവേന അനുസരിച്ചിരുന്നു. അവൾ തന്റെ ചെറിയ രാജ്യത്തിലെ ഒരു സ്വേച്ഛാധികാരിണിയായിരുന്നു. ഭർത്താവുപോലും ഏതെങ്കിലും ഒരു കാര്യത്തിൽ അവളോട് എതിരു പറയുന്നതിനു ധൈര്യപ്പെട്ടിരുന്നില്ല. അവർ തമ്മിലുള്ള വയസ്സുവ്യത്യാസം നവദുർഗ്ഗയുടെ വൈവാഹികസുഖത്തിനു പ്രതിബന്ധമാണെന്നാണ് അയാൾക്കു തോന്നിയതു്. അതുകൊണ്ടു നവദുർഗ്ഗയുടെ പ്രവൃത്തികൾ നീതിരഹിതവും ക്രൂരവുമായിരുന്നാൽപോലും അയാൾ അവളെ തടഞ്ഞിരുന്നില്ല. അവൾക്കു നേരിട്ട അസുഖത്തെ വിസ്മരിക്കുന്നതിന് അവൾക്കു കഴിഞ്ഞിരുന്നുവെങ്കിൽ അയാൾ തൃപ്തനായിരുന്നു.

വിവാഹം കഴിഞ്ഞതിനുശേഷം അയാളുടെ പുത്രിമാരിൽ ആരും തന്നെ തിരികെ ഗൃഹത്തിലേക്ക് എത്തിനോക്കിയിട്ടുപോലുമില്ല. പക്ഷേ സാധുക്കളായ അയാളുടെ പുത്രന്മാരുടെ വിവാഹത്തോടുകൂടി അവരുടെ ദുസ്ഥിതിയും കഷ്ടപ്പാടും വർദ്ധിച്ചതേയുള്ളു. ഭാര്യമാരുടേയും കൊച്ചമ്മയുടേയും ശകാരവർഷം ഏററു് അവർ മദ്ധ്യപ്രായത്തിൽ കഴിഞ്ഞു. ഇതിനൊന്നിനും യാതൊരു സമാധാനവും അവർക്കു ദൃശ്യമായില്ല. അവരുടെ ജീവിതത്തിനു പിതാവിനെ ആശ്രയിക്കേണ്ടിയിരുന്നു. അതുകൊണ്ടു തങ്ങളുടെ പിതാവിന്റെ പ്രിയപത്നിയുമായി കലഹിക്കുവാൻ അവർക്ക് എങ്ങനെ സാധ്യമാകും? നവദുർഗ്ഗ സന്തതിവിഹീനയാണല്ലോ എന്നൊരു സമാധാനം മാത്രമെ അവർക്കുണ്ടായിരുന്നുള്ളു. അപ്പോൾ അവർക്കും ഒരവസരം കിട്ടും വൃദ്ധൻ തന്റെ സ്വത്തിന്റെ ഒരു നല്ല ഭാഗം അവൾക്കായി നീക്കിവച്ചെങ്കിലോ എന്നൊരു ശങ്ക മാത്രമേ അവർക്കുണ്ടായിരുന്നുള്ളു.

വൃദ്ധൻ അങ്ങനെ ചെയ്യുന്നതിനുദ്ദേശിച്ചിരുന്നു. തന്റെ പൈതൃകസ്വത്തിന്മേൽ തന്റെ മക്കൾക്കു നിയമപ്രകാരമുള്ള അവകാശത്തെ ഇല്ലാതാക്കുവാൻ സാധ്യമാവുകയില്ലെന്നു് അയാൾക്കു ബോധ്യമുണ്ടായിരുന്നു. എങ്കിലും അയാളുടെ സ്വന്തസമ്പാദ്യമായി കുറെ പണവും കല്ക്കട്ടയിൽ ഒരു കെട്ടിടവുമുണ്ടായിരുന്നു. ഈ സ്വത്തു നവദുർഗ്ഗയ്ക്കു ലഭിക്കത്തക്കവണ്ണം ഒരു മരണപത്രം എഴുതണമെന്നായിരുന്നു അയാൾ ഉദ്ദേശിച്ചിരുന്നതു്. എന്നാൽ വൃദ്ധൻ മരണപത്രം എഴുതുവാൻ സാധിക്കുന്നതിനു മുമ്പു പെട്ടെന്നു ശിരസ്സിലെ രക്തധമനികൾ പൊട്ടി ഇഹലോകം വെടിഞ്ഞു.

ആഹ്ലാദഭരിതരായ തന്റെ ഭർത്താവിന്റെ പുത്രന്മാരുടെ മുഖത്തേക്കു നോക്കിയപ്പോൾ നവദുർഗ്ഗയുടെ ഹൃദയം ഭയപരവശമായി പൂണ്ടു. പിതാവിന്റെ മരണത്തിനുപോലും അവരുടെ ക്രൂരമായ സന്തോഷഭാവത്തെ മറയ്ക്കുന്നതിനു കഴിഞ്ഞില്ല. ഇപ്പോൾ നേരിട്ടിട്ടുള്ള ഈ കഠിനമായ ആപത്തു സഹിക്കേണ്ടിവന്നതിനും പുറമെ അവരുടെ അപ്രതീക്ഷിതമായ ഈ പെരു

മാററത്തിനു കാരണക്കാരി താനാണല്ലോ എന്നുള്ള സംഗതികൂടി നവഭൂഗ്ഗ് ഏല്ക്കേണ്ടിവന്നു. യക്ഷികഥകളിലും മററും വിവരിച്ചുകേട്ടിട്ടുള്ള ചില കൊച്ചമ്മമാരെപ്പോലെയല്ലാതെ സ്വല്പം സൗമ്യമായി അവൾ പെരുമാറിയിരുന്നുവെങ്കിൽ ഈ അവസരത്തിൽ അവരുടെ പ്രവൃത്തിയും ആസുരമാകയില്ലായിരുന്നു.

എന്നാൽ അവൾ മാത്രമാണോ ഇക്കാര്യത്തിൽ അപരാധിനി? കന്യകയായിരിക്കുമ്പോൾ അവൾക്കുണ്ടായിരുന്ന ആനന്ദസമ്പൂർണ്ണങ്ങളായ മനോരാജ്യങ്ങളെയെല്ലാം ദൈവം എന്തുകൊണ്ടാണു വിഫലമാക്കിയതു്? വിവാഹം കഴിഞ്ഞപ്പോൾ അവൾക്കു പതിനാറു വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. അവൾ ഒരു വിധവാപുത്രിയായിരുന്നു. ഒരു വൃദ്ധനു വിവാഹം ചെയ്തുകൊടുത്തു് അവളുടെ ബന്ധുജനങ്ങൾ അവളെക്കൊണ്ടുള്ള ഉപദ്രവം ഒരുവിധത്തിൽ തീർത്തു. ആ മംഗളമുഹൂർത്തത്തിൽ അവളുടെ നയനങ്ങൾ അശ്രുകലുഷിതമായിരുന്നു. പക്ഷേ ആരുണ്ടതു കാണുവാൻ? സുഖമില്ലായ്ക നടിച്ചു് അവൾ ശയ്യാഗൃഹത്തിൽ ഒളിച്ചോടിയതും ആരുമറിഞ്ഞില്ല.

അവളുടെ ആശകൾ വിഫലമായതിന്റെ ഫലം ഒരാൾ അനുഭവിക്കണം. ആ നിശിതാഘാതം മുഴുവൻ അവളുടെ ഭർത്തൃപുത്രന്മാർ ഏററു. ക്രൂരമായ ഒരു സ്ത്രീഹൃദയത്തിൽനിന്നും നിർഗ്ഗളിച്ചവിദ്വേഷം മുഴുവനും അവരുടെ മേൽ പതിച്ചു. അവരോടു് യാതൊരപരാധവും അവർ പ്രവർത്തിച്ചിട്ടില്ല. പക്ഷെ നീതിയും ന്യായവും എവിടെ നടക്കുന്നുണ്ടു്?. ഒരുത്തന്റെ അപരാധത്തിനുവേണ്ടി മറെറാരുത്തൻ ദുരിതമനുഭവിക്കുന്നതു് ഈ ലോകത്തിൽ സാധാരണമാണു്.

ദുഃഖാചരണവുംമററും ഒരു പ്രകാരത്തിൽ അവസാനിച്ചു. നവഭൂഗ്ഗ് അവളുടെ മുറിയിൽ കമഴ്ന്നു വെറുംനിലത്തു കിടക്കുന്നു. അവളുടെ കാര്യം ഒരു നേരംപോലും അന്വേഷിക്കാൻ ആളില്ല. പാലും പഴവും പലഹാരങ്ങളും കൊണ്ടു മററുള്ളവരെല്ലാം വയർ നിറയ്ക്കുന്നുണ്ടു്. എന്നാൽ ഈ മധുരവിഭവങ്ങളുടെ ഒരു ശകലംപോലും നവഭൂഗ്ഗ്യ്ക്കു ലഭിക്കുന്നില്ല. ഈ ദിനങ്ങൾ മുഴുവനും വ്യസനഘട്ടങ്ങളായിരുന്നു. എന്നാൽ നവഭൂഗ്ഗ്യൊഴിച്ചു മററുള്ള കുടുംബാംഗങ്ങൾക്കെല്ലാം എല്ലാ വിധത്തിലും ഈ അവസരം ഒരുത്സവമായിട്ടാണു തീർന്നതു്.

ശ്രാദ്ധമടിയന്തിരവും കഴിഞ്ഞുകൂടി. പരേതൻ സാമാന്യധനവാനും ആ ഗ്രാമത്തിലെ ഒരു ബഹുമാന്യനുമായിരുന്നു. അദ്ദേഹത്തിന്റെ പദവിക്കു് അനുയോജ്യമായ വിധത്തിൽ ആഡംബരപൂർവ്വം ആ അടിയന്തിരം ആഘോഷിക്കപ്പെട്ടു.

അടിയന്തിരം കഴിഞ്ഞു പിറേറദിവസം കാലത്തു ഭർത്താവിന്റെ മൂത്തപുത്രന്റെവധു നവഭൂഗ്ഗ്യുടെ വാതുക്കൽ വന്നു. "കൊച്ചമ്മ എഴുന്നേറേറാ?" എന്നവൾ പുറത്തുനിന്നും വിളിച്ചുചോദിച്ചു.

ഭർത്താവിൻെറ പുത്രന്മാർ ആരുംതന്നെ നവദുർഗ്ഗയെ "അമ്മ"യെന്നു വിളിച്ചിരുന്നില്ലെങ്കിലും അവരുടെ ഭാര്യമാർ ഇതേവരെ അവളെ "അമ്മ"യെന്നാണു വിളിച്ചിരുന്നതു്. ഇപ്പോൾ അവിടെയുള്ളവർക്കെല്ലാം അവൾ "അമ്മ"യല്ല! എന്നാൽ നവദുർഗ്ഗ ഇതൊന്നും വകവച്ചില്ല. വല്ലവരുടേയും മക്കൾ അവളെ അമ്മയെന്നു വിളിക്കണമെന്നു് അവൾക്കു് ഒട്ടും തന്നെ താല്പര്യമില്ലായിരുന്നു. "ഉവ്വ്. ഞാൻ ഇതാ എഴുന്നേററു." എന്നു് അവൾ പതുക്കെ മറുപടി പറഞ്ഞു.

"കുറച്ചു ദിവസം നിങ്ങൾ ശംഖ്റെയിൽ ഗ്രാമത്തിൽപോയി താമസിക്കുന്നതു നന്നായിരിക്കുമെന്നു നിങ്ങളുടെ മകൻ ഇപ്പോൾ പറയുകയായിരുന്നു. ഒന്നു മാറിത്താമസിക്കുന്നതുകൊണ്ടു സ്വല്പം ഭേദമുണ്ടാകാൻ വഴിയുണ്ടു്. ഞങ്ങളും ഇവിടെനിന്നു സ്വല്പകാലം മാറി താമസിക്കണമെന്നാണു വിചാരിക്കുന്നതു്." എന്നു് ആ യുവതി പുറത്തു നിന്നുകൊണ്ടു തന്നെ പറഞ്ഞു.

ശംഖ്റെയിൽ ഗ്രാമത്തിലാണു നവദുർഗ്ഗയുടെ ബന്ധുജനങ്ങൾ വസിച്ചിരുന്നതു്. അവിടെ സ്വാഗതം ലഭിക്കുമെന്നാശിക്കുവാൻ അവൾ യാതൊരു കാരണവും കണ്ടില്ല. എങ്കിലും ഈ ജന്തുക്കളോടു് ആ ഭാവമൊന്നും കാണിക്കരുതല്ലോ. അതുകൊണ്ടു് "കഴിയുന്നതും വേഗത്തിൽ പോകുന്നതിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്യുകയാണു ഞാൻ. ആ കാര്യം നീയിനി എന്നെ ഓർമ്മിപ്പിക്കണമെന്നില്ല." എന്നവൾ മറുപടി പറഞ്ഞു.

ആ യുവതി മുഖമൊന്നു വക്രിപ്പിച്ചു് അവിടെ നിന്നും നിഷ്ക്രമിച്ചു.

സ്വയം തീർച്ചപ്പെടുത്തിയപോലെ നവദുർഗ്ഗയ്ക്കു് അവിടെ നിന്നും യാത്രയാകാനുള്ള ഒരുക്കങ്ങളെല്ലാം ചെയ്യേണ്ടിവന്നു. ഒരു കാളവണ്ടി കൊണ്ടുവരുവാൻ അവൾ ഏർപ്പാടു ചെയ്തിട്ടു സാമാനങ്ങളെല്ലാം ഭാണ്ഡം മുറുക്കാൻ തുടങ്ങി. എന്നെങ്കിലും ഇനി തിരിച്ചിവിടെ വരുവാൻ സാധിക്കുമോ എന്നുതന്നെ അവൾക്കു നിശ്ചയമുണ്ടായിരുന്നില്ല. അതുകൊണ്ടു തൻേറതെന്നു കരുതാവുന്ന സകലതും കൊണ്ടുപോകയാണു നല്ലതെന്നു് അവൾ തീരുമാനിച്ചു. കൊണ്ടുപോകാൻ കഴിയാതെ വരുന്നതെല്ലാം അയൽവക്കക്കാരെ ഏല്പിച്ചില്ലെങ്കിൽ അവൾക്കു തിരിച്ചു കിട്ടിയെന്നു വരുന്നതല്ല.

പക്ഷേ വേറൊരു ദുഃഖം. തൻേറതും തൻേറതല്ലാത്തതും അവൾ എങ്ങനെ അറിയാനാണു്? ഒരു ഹിന്ദുവിധവയ്ക്കു് അവൾ ധരിച്ചിരുന്ന വസ്ത്രങ്ങളും ആഭരണങ്ങളും മാത്രമേ സ്വന്തമായുള്ളു. നവദുർഗ്ഗയ്ക്കു വ

സ്സ്രങ്ങൾ ധാരാളമുണ്ടായിരുന്നു. ഈവിഷയത്തിലുള്ള അവളുടെ ആഗ്രഹത്തെ ഭർത്താവു് ഒരിക്കലും വിഫലമാക്കിയിട്ടില്ല. പക്ഷെ അതെല്ലാം അവൾക്കിപ്പോളെന്തിനാണു്? അവൾക്കു പെൺമക്കളുണ്ടായിരുന്നില്ല. കല്യാണം കഴിച്ചു് ഒരു ഭാൎയ്യയെ കൊണ്ടുവരുന്നതിനു് അവൾക്കു് ആൺമക്കളുമുണ്ടായിരുന്നില്ല. പുത്രഭാൎയ്യസ്ഥാനവൎത്തികളായ ഈ ദുഷ്ടകൾക്കു് ഈ വിലപിടിച്ച സാധനങ്ങളെല്ലാം കൊടുക്കുന്നതിൽ ഭേദം അതെല്ലാം തീക്കുണ്ഡത്തിലിടുകയാണെന്നാണു് അവൾക്കു തോന്നിയതു്. അതെല്ലാം അവളുടെ കൈവശം ഇരുന്നാൽ ഒരുപക്ഷേ ഇനി വല്ലേടത്തും ചെന്നു താമസിക്കുമ്പോൾ ഇതുകൊടുത്തു് അവിടത്തെ സ്ത്രീജനങ്ങളുടെ സേവ പിടിക്കാൻ സാധിച്ചേക്കാം. ആഭരണങ്ങളുടേയും മററും കാൎയ്യമാണെങ്കിൽ അവൾ ധാരാളം ധരിച്ചിരുന്നുവെന്നുള്ളതു വാസ്തവമാണു്. പക്ഷേ അതിന്മേൽ അവൾക്കു വല്ല അവകാശവും ഉണ്ടോ? അവൾക്കു പുതിയ ആഭരണങ്ങൾ ഉണ്ടാക്കികൊടുക്കുന്നതിനു പകരം കൃപണനായ അവളുടെ ഭൎത്താവു് അയാളുടെ ആദ്യഭാൎയ്യയ്ക്കുണ്ടായിരുന്നതിൽ നിന്നും നവദുൎഗ്ഗയ്ക്കു രവണ്ടതു സമ്മാനിക്കുകയാണു ചെയ്തതു്. ഇതുകൊണ്ടു അയാൾക്കു പണിക്കൂലി ലാഭം കിട്ടി. അയാളുടെ മക്കൾ ഇതിനു് അത്യന്തം വിരോധികളായിരുന്നു. എങ്കിലും അവർ പിതാവിനെ മറുത്തു് ഒന്നും പറഞ്ഞില്ല. നവദുൎഗ്ഗ ഈ ആഭരണങ്ങൾ ധരിച്ചിരുന്നതു കാണുമ്പോൾ അവരുടെ ഭാൎയ്യമാരും ക്രോധംകൊണ്ടു ജ്വലിച്ചിരുന്നു. പക്ഷേ തങ്ങളുടെ സങ്കടം ഭൎത്താക്കന്മാരെ അറിയിക്കുവാൻ മാത്രമേ അവരെക്കൊണ്ടാവുകയുള്ളു. അതിനു സങ്കടപ്പെടാതിരിക്കുവാൻ ഭാൎയ്യമാരെ ഗുണദോഷിക്കുകമാത്രമേ അവർ ചെയ്തിരുന്നുള്ളു. "നിങ്ങൾക്കു സ്വന്തം ആഭരണങ്ങൾ ധാരാളമുണ്ടല്ലോ. അവർ ചാവുമ്പോൾ അതു മുഴുവനും നിങ്ങൾക്കു കിട്ടും" എന്നു പറഞ്ഞാണു് അവർ ഭാൎയ്യമാരെ സമാധാനപ്പെടുത്തിയിരുന്നതു്.

നവദുൎഗ്ഗ മരിച്ചില്ല. അവർ ആഭരണംകൊണ്ടു കടന്നെങ്കിലോ എന്നു് ആ പുത്രഭാൎയ്യമാർ മൂന്നുപേൎക്കും അസാമാന്യമായ ശങ്ക ജനിച്ചു. മൂത്തവർ കൊച്ചമ്മയെ ഒരു തവണ സമീപിച്ചതുകൊണ്ടു അവർ വീണ്ടും ചെല്ലുവാൻ വിസമ്മതിച്ചു. "ആഭരണങ്ങൾ കിട്ടുകയാണെങ്കിൽ അതു് എനിക്കു മാത്രമായി കിട്ടുകയില്ല. പിന്നെ ഞാനെന്തിനാണു് ആ ചുമതല മുഴുവൻ ഏല്ക്കുന്നതു്?" എന്നായിരുന്നു അവളുടെ സമാധാനം.

അതുകൊണ്ടു് ഇപ്പോൾ രണ്ടാമത്തവളുടെ മുറയായി. ഒരുവിധത്തിൽ ധൈൎയ്യം അവലംബിച്ചു് അവൾ മുറിയ്ക്കകത്തു കടന്നു. "സാമാനമെല്ലാം കെട്ടിശ്ശരിയാക്കിയോ?" എന്നവൾ ചോദിച്ചു.

"എന്നെക്കൊണ്ട് ഒററയ്ക്കാവുന്നതെല്ലാം ഞാൻ കഴിച്ചു" എന്നു ദേഷ്യമടക്കാൻ ശ്രമിച്ചുകൊണ്ടു നവഗ്ഗ് സമാധാനം പറഞ്ഞു.

പക്ഷെ ഇപ്പോൾ അവളുടെ ക്രോധ ത്തെ വകവയ്ക്കുവാനാരുണ്ട്? "പോകാനുള്ള വഴിയൊന്നും അത്ര നല്ലതല്ല. അതുകൊണ്ടു പോകുമ്പോൾ ആഭരണമൊന്നും കൊണ്ടുപോകേണ്ട എന്നു നിങ്ങളുടെ മകൻ പറയുക യായിരുന്നു." എന്ന് അവൾ വീണ്ടും പറഞ്ഞു.

നവഗ്ഗ്യും ഇതുതന്നെ ശങ്കിച്ചിരുന്നു. അപ്പോൾ വെറും കൈ യോടെ അവളെ പറഞ്ഞയക്കാനാണ് അവളുടെ ഭർത്താവിൻെറ പുത്രന്മാർ തീരുമാനിച്ചിരിക്കുന്നതു്. തലയിൽ കുത്തുന്ന ഏതാനും സ്വർണ്ണസൂചികളും ഒരുജോടി കമ്മലും മാത്രമേ അവൾക്കു സ്വഗൃഹത്തിൽനിന്നും ലഭിച്ചിട്ടുള്ളു. ആ വൃദ്ധൻ കല്യാണം കഴിക്കുന്ന കാലത്തു് അവൾ സാമാന്യം സുമുഖിയാ യിരുന്നു. അതുകൊണ്ട് അവൾക്കു വേണ്ടി സ്വർണ്ണാഭരണങ്ങൾ വാങ്ങി പണം ചെലവാക്കാൻ അന്ന് ആരും ഉദ്ദേശിച്ചില്ല. അവൾ ഇതേവരെ ധരിച്ചിരുന്ന വിലപിടിച്ച ആഭരണങ്ങൾ മുഴുവനും ഭർത്താവു കൊടുത്തതാ യിരുന്നു. ആ ആഭരണങ്ങളെല്ലാം അവൾക്കായിട്ട് ഉണ്ടാക്കിയവയായിരു ന്നുവെങ്കിൽ അതിനെപ്പററി എന്തെങ്കിലും പറയുവാൻ ഈ നികൃഷ്ടജന്തു ക്കളിൽ ഏതെങ്കിലും ഒരുത്തി ധൈര്യപ്പെടുമോ? പരേതൻെറ ആദ്യഭാര്യ യുടെ സ്വത്തുക്കളായിരുന്നു ഇവയെല്ലാം. അതുകൊണ്ട് അതിന്മേൽ അവൾ ക്കു ന്യായപ്രകാരം യാതൊരവകാശവുമില്ലായിരുന്നു. ബലം പ്രയോഗിച്ച് അതെല്ലാം കൊണ്ടുപോയാൽ അവൾ അപഹാസ്യയായിത്തീരും. അതു കൊണ്ടെന്തു പ്രയോജനം?

നവഗ്ഗ് വലിയ ട്രങ്കു തുറന്ന് ആഭരണപ്പെട്ടിയെടുത്തു നിലത്തിട്ടു. ഒരു വലിയ ശബ്ദത്തോടുകൂടി അതു നിലത്തു വീണു. ആ പെട്ടി തുറന്നു നവഗ്ഗ് നിസ്സാരങ്ങളായ തൻെറ വക ആഭരണങ്ങൾ എടുത്തു. "അതു് എടുത്തുകൊണ്ടു പൊയ്ക്കോ. നിങ്ങളുടെ വക യാതൊന്നും എനിക്കു വേ ണ്ട. പ്രാണൻ കളഞ്ഞു സൂക്ഷിച്ചുകൊള്ളൂ. എൻെറ ഭർത്താവു മരിച്ചു. എനിക്ക് ഇനി ഈ പീറപ്പണ്ടങ്ങൾകൊണ്ട് ആവശ്യമൊന്നുമില്ല." എന്ന വൾ പറഞ്ഞു.

ആ യുവതി ആ പെട്ടിയെടുത്തുകൊണ്ടു മുറിക്കുവെളിയിൽ കടന്നു. അവൾ സന്തോഷംകൊണ്ടു തുള്ളിച്ചാടി. ഇതേവരെ ആ പണ്ടങ്ങൾ കിട്ടു മെന്ന് ആരും ആശിച്ചിരുന്നതേയില്ല. പണ്ടങ്ങൾ വിഭജിക്കുന്നതിൽ യാ തൊക്കൾ മൂന്നുപേരും ഏപ്പെട്ടു. അവരുടെ ഭർത്താക്കന്മാരും അക്കാര്യത്തിൽ സഹകരിച്ചു. അവരെല്ലാവരും ഇങ്ങനെ വ്യാപൃതരായിരിക്കുമ്പോൾ നവ ഗ്ഗ് ആ ഗൃഹം വിട്ടു. പണ്ടങ്ങൾ തിരിച്ചു കിട്ടിയതിലുള്ള അമിതാനന്ദം

നിമിത്തം നവഭഗ്ഗ് പോയപ്പോൾ വല്ല സാമാനവും ഭാണ്ഡം മുറുക്കി കൈയിലെടുത്തിയിരുന്നുവോ എന്നുപോലും ആരും നോക്കിയില്ല.

നവഭഗ്ഗ് പിതൃവ്യന്റെ ഗൃഹത്തിൽ വീണ്ടും പ്രവേശിക്കുന്നതു വളരെക്കാലം കഴിഞ്ഞാണ്. വിവാഹം കഴിഞ്ഞപ്പോൾ അവളെ ഭർത്താവു കൊണ്ടുപോയതാണ്. അതു കഴിഞ്ഞിട്ട് അവളെ വീട്ടിലയയ്ക്കുന്ന കാര്യം അയാൾ ആലോചിച്ചതേയില്ല. അവൾ ഒരു വലിയ ഗൃഹത്തിന്റെ ആധിപയായി തീർന്നതുകാരണം പിതൃവ്യന്റെ ഗൃഹത്തിൽ കൂടക്കൂടെ പോകുന്നതിനു വേണ്ട അവസരം ലഭിച്ചതുമില്ല. പോരെങ്കിൽ അതു് അവളുടെ പിതൃഗൃഹവുമല്ലായിരുന്നു. അതുകൊണ്ട് അവിടെ നിത്യേന പോകുന്നതു തന്റെ അന്തസ്സിനു പോരായ്കയായിട്ടാണ് അവൾ കരുതിയതു്. അവളുടെ മാതാവു് അവിടത്തെ കേവലം ഒരു ആശ്രിതയായിരുന്നു. ഒരു തീവ്രമായ വാഗ്വാദത്തിനുശേഷം ഒരിക്കൽ മാത്രമേ അവൾക്ക് അവിടെ പോയി വരുന്നതിനു് അനുവാദം ലഭിച്ചുള്ളു. അവളുടെ പിതൃവ്യന്റെ മൂത്ത പുത്രന്റെ വിവാഹാവസരത്തിലായിരുന്നു അതു്. അന്നു് അവൾ ധരിച്ചിരുന്ന വിലപിടിച്ച വസ്ത്രങ്ങളും ആഭരണങ്ങളും കണ്ടിട്ട് ആ ഗൃഹവാസികൾക്കുണ്ടായ കണ്ണുകടി അവൾ ഇന്നും ഓർമ്മിച്ചു.

പക്ഷേ അന്നു് അവളുടെ അമ്മയും അമ്മൂമ്മയും എങ്കിലുമുണ്ടായിരുന്നു. ഇന്നു് ഇപ്പോൾ അവൾ ചെല്ലുന്നതു മിക്കവാറും ഒരപരിചിത കുടുംബത്തിലേയ്ക്കാണ്. അവൾ കാണുമ്പോൾ പിതൃവ്യന്റെ ആദ്യപുത്രന്റെ ഭാര്യ കേവലം ഒരു കുട്ടിയായിരുന്നു. രണ്ടാമത്തെ പുത്രന്റെ ഭാര്യയെ അവൾ കണ്ടിട്ടേയില്ല. ആദ്യത്തവൾക്ക് ഏഴും രണ്ടാമത്തവൾക്ക് അഞ്ചും കുഞ്ഞുങ്ങൾ ഇപ്പോഴുണ്ട്. തനിക്കു ലഭിക്കുന്ന സ്വാഗതം ഏതുതരത്തിലായിരിക്കുമെന്നു് അവൾക്കു യാതൊരു പിടിയുമില്ലായിരുന്നു. സന്തതിഹീനയായ തന്റെ ദുർവ്വിധിയോർത്തു് അവൾ ഇതേവരെ വ്യസനിച്ചിരുന്നു. എന്നാൽ ഇപ്പോഴാകട്ടെ തന്നെ സന്തതിശൂന്യയാക്കിയ ദൈവത്തിന്റെ കാരുണ്യത്തെ അവൾ പ്രശംസിച്ചു. ആ തന്തയില്ലാക്കുഞ്ഞുങ്ങളെ അവൾ എങ്ങനെ വളർത്താനാണ്? ഒരു കുഞ്ഞെങ്കിലും അവൾക്കുണ്ടായിരുന്നെങ്കിൽ കേവലം പിച്ചക്കാരത്തിയെപ്പോലെ ഇത്തരത്തിൽ അവിടെനിന്നും ആട്ടിപ്പായിക്കുവാൻ ആർക്കെങ്കിലും ധൈര്യമുണ്ടാകുമായിരുന്നോ എന്ന് അവൾ വീണ്ടും ആലോചിച്ചു.

എങ്കിലും അവൾക്കു ലഭിച്ച സ്വീകരണം മൊത്തത്തിൽ സാമാന്യം ഭേദമായിരുന്നു. എല്ലാവരും അവളോട് അനുശോചനം പ്രകടിപ്പിച്ചു. അയൽവക്കത്തെ സ്ത്രീജനങ്ങളും ഈ പ്രകടനത്തിൽ പങ്കുകൊണ്ടു. ശീഘ്രം അവരുടെ ചുററും വന്നുകൂടി. ഇങ്ങനെ ഒരു മണിക്കൂറോളം കഴിഞ്ഞു.

അയൽക്കാർ പിരിഞ്ഞു. ആഹാരവും വിനോദവും തേടി കുട്ടികളും പോയി. നവവധുവിന്റെ ഭങ്കും കിടക്കയും കലവറമുറിയിൽ നീക്കിപ്പെട്ടു. അവളും അവിടെ ചെന്നിരുപ്പായി. തനിക്കായിട്ട പ്രത്യേകം ഒരു മുറി ലഭിക്കുമെന്ന് അവൾ ആശിച്ചു. എന്നാൽ കാര്യം അങ്ങനെ അല്ലായിരുന്നു. അവളുടെ അമ്മ കിടന്നിരുന്നതു കലവറമുറിയിലാണ്. പക്ഷെ അന്ന് അമ്മുമ്മയുണ്ടായിരുന്നു. ഇന്ന് ആ മുറികൂടി അവർക്ക് ഉപയോഗത്തിനുണ്ടായിരുന്നതിനാൽ സ്ഥലസൗകര്യക്കുറവ് ഉണ്ടായിരുന്നില്ല. കലവറമുറി സാമാന്യം വലിയതായിരുന്നു. അതിന്റെ ഒരററത്ത് ഒരു കട്ടിലുമുണ്ടായിരുന്നു. മററുള്ള മുറികളെ അപേക്ഷിച്ചു ധാരാളം കാററും വെളിച്ചവും ഉള്ളതായിരുന്നു ഈ മുറി. എങ്കിലും അതു് ഒരപമര്യാദപോലെയാണ് അവൾക്കു തോന്നിയതു്. മൂത്തസഹോദരന്റെ പത്നിക്കു വിവാഹസമ്മാനമായി അവൾ സ്വർണ്ണംകൊണ്ടുള്ള ഒരുജോടി കട്ടിക്കാപ്പു കൊടുത്തതാണ്. രണ്ടാമത്തെ സഹോദരന്റെ വിവാഹത്തിന് അവൾ സന്നിഹിതയായിരുന്നില്ല. എങ്കിലും ഒരു വിവാഹസമ്മാനം വാങ്ങുവാനായി അവൾ നൂറുരൂപാ അയച്ചുകൊടുത്തിരുന്നു. അമ്മുമ്മയുടെ ശേഷക്രിയ നടത്തുന്നതിനും മററുമായി അമ്പതു രൂപാ അവൾ സംഭാവനയും ചെയ്തിട്ടുണ്ട്. ഇക്കാര്യങ്ങളെല്ലാം ഓർത്തു് അവർ അവളുടെ കാര്യത്തിൽ പ്രത്യേകം ഗൗനിക്കേണ്ടതായിരുന്നു. എന്തിനു! മണ്ഡൂകംപോലും വൃദ്ധകേസരിയുടെ മുഖത്തടിക്കുമല്ലോ. അവൾക്കു കഷ്ടകാലം പിടിപെട്ടു. അതുകൊണ്ടു് ആരും തന്നോടു മര്യാദ കാണിക്കുമെന്നു വിശ്വസിക്കുവാൻ അവൾക്കു കഴിഞ്ഞില്ല.

വീട്ടിലേക്കു തിരിക്കുന്നതിനുമുമ്പുതന്നെ അവൾ ഉച്ചയ്ക്കുള്ള ഭക്ഷണം കഴിച്ചതായിരുന്നു. അതുകൊണ്ടു് അന്നു് അരിവയ്പുജോലിയിൽ ഏർപ്പെടേണ്ടിവന്നില്ല. കുറെ പഴങ്ങളും പലഹാരങ്ങളും അത്താഴം കഴിച്ച് അവൾ ഉറങ്ങാൻ കിടന്നു. നിദ്രാദേവിയുടെ കരുണമസൃണമായ ഉത്സംഗത്തിൽ കഴിച്ചുകൂട്ടിയ സ്വല്പനേരം അവൾ തനിക്കു നേരിട്ട ദൗർഭാഗ്യത്തെ വിസ്മരിച്ചു.

എങ്കിലും പ്രഭാതമായപ്പോൾ ശക്തി ഇരട്ടിച്ച് അവ വീണ്ടും പ്രത്യക്ഷപ്പെട്ടു. ഒരു വലിയസംഘം ഭൃത്യന്മാരെ ശാസിച്ചും തന്റെ പുത്രഭാര്യമാരെ ശകാരിച്ചുമാണു നവവധു ഇക്കാലമത്രയും നയിച്ചതു്. തന്നത്താനെ സ്വല്പംപോലും ജോലി അവൾ നോക്കിയിരുന്നില്ല. പക്ഷേ ഇപ്പോൾ തന്റെ ജോലിമാത്രമല്ല ഗൃഹജോലികളിൽ ഏതാനംഭാഗംകൂടിയും താൻ വഹിക്കേണ്ടിവന്നിരിക്കുന്നുവെന്നു നവവധുവിനു ബോദ്ധ്യപ്പെട്ടു. ഇത്രയും അവളിൽനിന്നും പ്രതീക്ഷിക്കുന്നതു സ്വാഭാവികവുമാണ്. ഒരു വി

ധവയുടെ സ്വന്തജോലിതന്നെ ധാരാളമുണ്ട്. കുളത്തിൽനിന്നും വെള്ളം കൊണ്ടുവരുന്ന ജോലിതന്നെ മതി ഒരാളെക്കൊല്ലുവാൻ. പോരെങ്കിൽ കുളം ഒട്ടുംതന്നെ അടുത്തുമല്ലായിരുന്നു. മുറി തേച്ചു കഴുകുന്നതിനിടയ്ക്കു് അവരം കിതച്ചു് ഇരിപ്പായി. "ചേച്ചിക്കു ജോലിചെയ്യാൻ പരിചയമില്ലാത്തായിട്ടുണ്ടു്. എങ്കിലും കുറെക്കഴിയുമ്പോരം എല്ലാം വശമാവും" എന്നു് അവളെ നോക്കി അവളുടെ സഹോദരൻെറ ഭാൎയ്യ പറഞ്ഞു.

ജോലി വശമാകുന്നതിനു മുമ്പു തൻെറ കഥതന്നെ കഴിഞ്ഞേക്കുമോ എന്നായിരുന്നു നവദുർഗ്ഗയുടെ ഭയം. ഒരുദിവസത്തെ ജോലിക്കുശേഷം സൎവ്വാംഗവുമുള്ള വേദനകൊണ്ടു് അവരംക്കു കൈയും കാലും അനക്കുവാൻ വയ്യാതായി. അവളുടെ ഒരമ്മാവി കൽക്കട്ടായിൽ താമസിക്കുന്നുണ്ടായിരുന്നു. അവളും ഒരു വിധവയായിരുന്നു. എങ്കിലും അവരം ആ ഗൃഹത്തിലെ അധിപയായിരുന്നു. നിർഭാഗ്യവതിയായ തൻെറ മരുകരംക്കു് അവർ കുറെക്കാലം അവിടെ രക്ഷ അനുവദിച്ചാൽ നവദുൎഗ്ഗയ്ക്കുകുറച്ചു വിശ്രമം ലഭിക്കുമായിരുന്നു. അതുകൊണ്ടു തൻെറ സങ്കടാവസ്ഥ മുഴുവൻ വിവരിച്ചു് അവരം അമ്മായിക്കു് ഒരു കത്തെഴുതി.

അമ്മായി അവളെ അങ്ങോട്ടുക്ഷണിച്ചു. മറുപടി അയച്ചു വഴിച്ചെലവിനുള്ള പണമൊന്നും അവരം അയച്ചിരുന്നില്ല. നവദുൎഗ്ഗ സാമാന്യം വലിയ ഒരു ധനവാൻെറ ഭാൎയ്യയായിരുന്നതുകൊണ്ടു് അവരംക്കു പണത്തിൻെറ ആവശ്യം നേരിടുമെന്നു് അമ്മായി ഒരുപക്ഷേ വിചാരിച്ചില്ലെന്നു വന്നേക്കാം. നവദുൎഗ്ഗയ്ക്കു തൻെറ കൈയിൽ കുറച്ചുമാത്രമേ പണമുണ്ടായിരുന്നുള്ളു. അതിൽനിന്നും തൻെറ കൽക്കട്ടായാത്രയ്ക്കു വേണ്ടതു ചെലവാക്കാൻ അവരം തീരുമാനിച്ചു. അവളുടെ പിതൃവ്യപുത്രൻെറ ഒരു സ്യാലൻ ആ ഗൃഹത്തിൽ ഒരാശ്രിതൻെറ നിലയിൽ താമസിക്കുന്നുണ്ടായിരുന്നു. കൽക്കട്ടാസന്ദർശനത്തിനു കുതുകിയായിരുന്നതിനാൽ അയാരം അവളുടെ കൂടെ പോകുന്നതിനു സമ്മതിച്ചു.

നവദുൎഗ്ഗയുടെ സഹോദരന്മാരുടെ ഭാൎയ്യമാർക്കു യാതൊരു തടസ്സവും പറയാനുണ്ടായിരുന്നില്ല. "കുറെ ദിവസം പോയി താമസിക്കു. മാറിത്താമസിക്കുന്നതുകൊണ്ടു ഗുണമുണ്ടാകും. ഒരു പുതിയ സ്ഥലത്തു പെട്ടെന്നു താമസമുറപ്പിക്കുവാൻ കുറെ വിഷമമാണു്" എന്നാണു് അവർ പറഞ്ഞതു്.

(തുടരും)



# സ്ത്രീകളും സുകുമാരകലകളും *

(മഹാകവി വള്ളത്തോൾ.)

പ്രാചീനകാലത്തു ഭാരതീയ സ്ത്രീകളായിരുന്നു ലോകത്തിൽവെച്ചു സ്വാതന്ത്ര്യമേറിയ സ്ത്രീജനങ്ങൾ. ക്രമേണ ക്രമേണ അവർ പാരതന്ത്ര്യത്തിൽ അടയ്ക്കപ്പെട്ടു: അവർ ഗൃഹമാകുന്ന കൂട്ടിലെ പെൺതത്തകളായിതീൎന്നു! അതുമൂലം അവരുടെ പൂഞ്ചിറകടി അന്തരീക്ഷത്തിൽ മരതകക്കല്ലൊളിവിതറുന്ന കാഴ്ച ലോകത്തിന്നു നഷ്ടമാവുകയും ചെയ്തു.

ഒരിരുപതോളം വയസ്സുചെന്ന കാലത്തു് ഒരുവിധം കൊള്ളാവുന്ന പദ്യങ്ങൾ നിൎമ്മിച്ചു കീൎത്തിപ്പെട്ടുപോന്നിരുന്ന ഒരു സ്ത്രീയെ ഞാനറിയും. ആ യുവതി ഭൎത്തൃമതിയായിച്ചമഞ്ഞതിന്റെ ശേഷം ഇന്നുവരെ കവിതയോട്ട് ഒരൊററ അക്ഷരംപോലും സംസാരിച്ചിട്ടില്ല. ഭൎത്തൃഗൃഹഗാമിനിയായ ശകുന്തളയോട്ട് അനസൂയയും പ്രിയംവദയുമെന്നപോലെ ഈ ഗൃഹിണിയോട്ട ബാല്യസഖിയായ കവിത വേർപിരിഞ്ഞു എന്നുണ്ടോ? വാസ്തവത്തിൽ ഇതല്ല കാരണം! സൎവ്വകലാശാലാബിരുദധാരിയായ ഭൎത്താവിന്റെ നിരോധനാജ്ഞയാണത്രെ കാരണം. കവിത എന്ന കലാവിദ്യ ഭാൎയ്യയെ ചാരിത്രഭ്രഷ്ടയാക്കിക്കളയുമെന്നായിരിക്കാം, നമ്മുടെ സദാചാരത്തിന്റെ അഭിപ്രായം. കവിതയും സ്ത്രീതന്നെയാണെന്നും, ആ സഭ്യതയോടുള്ള സമ്പൎക്കം ഒരു സ്ത്രീയെ ദോഷപ്പെടുത്തുകയില്ലെന്നും ഈ വിദ്യാസമ്പന്നൻ ധരിച്ചിട്ടില്ലെന്നു തോന്നുന്നു. വിശിഷ്ടങ്ങളായ വേദസൂക്തങ്ങളെപ്പോലും വിരചിച്ചവരാണ് ഗാൎഗ്ഗി, മൈത്രേയി, ഇന്ദ്രാണി മുതലായ പ്രാചീന സ്ത്രീരത്നങ്ങളെന്നും സാഹിത്യസംരംഭം അവരുടെ കുലീനതയ്ക്കു യാതൊരു കുറവും വരുത്തുകയുണ്ടായിട്ടില്ലെന്നും മററും പറഞ്ഞാൽ ഈ ഉറച്ച പുള്ളിയായ കവയിത്രീകാന്തൻ അതൊന്നും അത്ര വിശ്വസിക്കുകയില്ല; 'നോൺസെൻസ്' എന്നുപറഞ്ഞു തള്ളിക്കളയും. ഈ ഗൃഹസ്ഥാശ്രമിയുടെ ജേഷ്ഠനോ അനുജനോ ആയി ഗണിക്കപ്പെടാവുന്ന ഒരു ബി. എ. ബി. എൽ.ക്കാരനെ ഞാൻ നേരിട്ടറിയും. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ കവികളെല്ലാം അമ്മായിശ്ലോകക്കാരാണ്. മലയാൺമയിൽ 'ശൃംഗാരകൌമുദിയൊ' ത്തുല്യമായ മററുവല്ല ഗ്രാമ്യശ്ലോകസമുച്ചയമൊ മാത്രമേ അദ്ദേഹത്തിനു പരിചിതമായിട്ടുള്ളു; ഈ സ്ഥിതിയിൽ കവിതക്കാരെ അമ്മായിശ്ലോകക്കാരെന്നല്ലാതെ ആ നിയമപണ്ഡിതൻ എങ്ങിനെ വ്യവഹരിയ്ക്കും?

* വി. ജി. സ്കൂളിൽ "ലളിതകലാസമാജം" ഉൽഘാടനാവസരത്തിൽ ചെയ്ത പ്രസംഗസാരം.

ചില പുരുഷന്മാർക്ക് കവയിത്രികളെന്നപോലെ, ചില സ്ത്രീകൾക്ക കവികളും ശങ്കനീയരായി തീൎന്നേക്കാം. കാളിദാസൻ തന്റെ സ്വാമിയുടെ—വിക്രമാദിത്യമഹാരാജാവിന്റെ—സഹോദരിയിൽ കണ്ണുവച്ചിരുന്നു. ഷേക്സ്പിയരുടെ പ്രണയിനി, അദ്ദേഹത്തെക്കാൾ 26 വയസ്സേറിയ ഒരു കുലടയായിരുന്നു. ഗേഥെയ്ക്കു പതിനെട്ടു പത്നിമാരുണ്ടായിരുന്നു—ഇത്യാദി ഐതിഹ്യങ്ങളായിരിക്കുമോ ആവോ, ഇതിന്നടിസ്ഥാനം. എന്റെ ഒരു സംഗീതവിദുഷിയായ സ്നേഹിത ഒരിക്കൽ എന്നെ പരിഹസിക്കുകയുണ്ടായി. 'എനിക്കു കവികളെ വളരെ പേടിയാണെ'ന്നു. 'എനിക്കു പാട്ടുകാരികളേയും വളരെ പേടിയാണെ'ന്നു ഞാനും നേരംപോക്കു തട്ടിവിട്ടു.

ഞാൻ പറഞ്ഞ കവയിത്രിയുടെ ഗൃഹസ്ഥാശ്രമാനുഭവം (മൌനം ദീക്ഷിയ്ക്കുക എന്നതു്) ഗായികമാരിൽ ചിലൎക്കും ഉണ്ടായിട്ടുള്ളതായി എനിക്കറിയാം. നാലഞ്ചു പൈതങ്ങളുടെ മാതാവായ എന്റെ ഒരു സ്നേഹിതയോടു് (ഈ സ്ത്രീ നല്ലൊരു പാട്ടുകാരിയാണ്.) ഞാനൊരിക്കൽ ചോദിച്ചു, 'ഇപ്പോൾ സംഗീതപരിശ്രമമൊന്നുമില്ലേ?' എന്നു്. 'ഇവിടത്തെ ആൾക്കു പാട്ടുകേട്ടാൽ കണ്ണുകൾ കലങ്ങിമറിയും!' എന്നായിരുന്നു ആ ഗൃഹിണിയുടെ മറുപടി. കണ്ണു കലങ്ങിമറിയാൻ ആ പാട്ടിന്നു് അത്ര പൂകച്ചിലൊന്നുമില്ല. അത്ര കാലംകൊണ്ടും, ആ ധീരൻ പാട്ടിൽപ്പെട്ടില്ലെന്നേ ഉള്ളൂ.

ബങ്കാളികളും മററും ഇയ്യിടയിൽവെച്ചു പാശ്ചാത്യസംഗീതത്തെ അനുകരിപ്പാൻ തുടങ്ങിയിരിക്കുന്നു എന്നാൽ, ലോകത്തിൽവെച്ചുൽകൃഷ്ടമാണു ഭാരതീയസംഗീതം എന്നത്രേ പാശ്ചാത്യസംഗീതശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. "ഭാരതീയസംഗീതത്തിനൊപ്പം ചൈതന്യമുള്ള സംഗീതം ലോകത്തിൽ ഒരിടത്തുമില്ല. എന്നാൽ യൂറോപ്യന്മാൎക്കു് അതിന്റെ സാങ്കേതികസംഘടനയും രസവും ഗ്രഹിപ്പാൻ കുറെ ഞെരുക്കമുണ്ടു്" എന്നു പാരീസ്സിലെ ഒരു പ്രസിദ്ധ സംഗീതജ്ഞൻ മൂന്നുവൎഷങ്ങൾക്കുമുമ്പേ അഭിപ്രായപ്പെട്ടതായിക്കേട്ടിട്ടുണ്ടു്. വിശേഷിച്ചും മേന്മ കൂടും, ദക്ഷിണഭാരതത്തിലെ സംഗീതത്തിന്നു്. നമ്മുടെ നാട്ടിലും മികച്ച പാട്ടുകാർ (പുരുഷന്മാരും സ്ത്രീകളും) വളരെവളരെപ്പേരുണ്ടായിരുന്നു. ഏതാനും സംവത്സരങ്ങൾക്കു മുമ്പുകൂടി, ഈ തൃശ്ശിവപേരൂർ പട്ടണത്തിൽത്തന്നെ എത്ര ഗായികമാർ അവരുടെ ഗാനകലകൊണ്ടു് അന്തരീക്ഷത്തിൽ അമൃതിൻതുള്ളികൾ തളിച്ചു പോന്നിരുന്നു! രാമഞ്ചിറമഠത്തിൽ കാവമ്മ, കൊച്ചാട്ടിൽ കുഞ്ഞിക്കാവമ്മ, കോമാട്ടിൽ പാറുക്കുട്ടിയമ്മ, വി. കെ. കുട്ടിപ്പാറുവമ്മ, അനുജത്തി കല്യാണിക്കുട്ടിയമ്മ എന്നിവരെല്ലാം ചേൎന്ന ഒരു പാട്ടുകച്ചേരിയിൽ പങ്കുകൊൾവാൻ എനിക്കുതന്നെ ഭാഗ്യമുണ്ടായിട്ടുണ്ടു്. ഇവരെല്ലാവരും സംഗീതത്തിൽ അസാമാന്യമായ വാസനയും വൈദഗ്ദ്ധ്യവുമുള്ളവരാ

യിരുന്നു. ഇവരുടെ പാട്ടു കേൾക്കുക എന്നുവച്ചാൽ അതിന്റെ അർത്ഥം, വിഗളിതഃവദ്യാന്തരമായ ബ്രഹ്മാനന്ദം അനുഭവിക്കുക എന്നാകുന്നു. അന്നു കേവലം ഗാനവിദ്യാർത്ഥിനികളായിരുന്നു, ഇന്നു ഗായികാഗ്രഗണ്യമാരായിപ്പരിശോഭിക്കുന്ന ശ്രീമതിമാർ ടി. സി. നാരായണിയമ്മയും, കോമാട്ടിൽ പാർവ്വതിയമ്മയും.

ഒരു പെകിടൻ സംഗീതത്തെ പ്രശംസിക്കുന്നതു കേട്ടിട്ടു നിങ്ങൾക്കു ചിരിവരുന്നുണ്ടാവാം. അതിനാൽ നിൽക്കട്ടെ. ക്ഷാവമ്മയും മററും വീണ്ടും ജനിച്ചു കേരളത്തിന്റെ അഭിമാനം നിലനില്ക്കുമാറാകണമെങ്കിൽ, കലാവിദ്യകളുടെ നേർക്കുള്ള നമ്മുടെ നോട്ടം കുറേക്കൂടി ആദരവുള്ളതായിത്തീരേണ്ടിയിരിയ്ക്കുന്നു.

ഇന്നും കലാവിദ്യകളിൽ പ്രകൃതിദത്തമായ വാസനയുള്ളവരായി പലരും നമ്മുടെയിടയിൽ കാണപ്പെടും. കൊച്ചിയിലെ ഒരു കൊച്ചുതമ്പുരാന്റെ ഭാര്യ, സൂചിനൂലുകൾകൊണ്ടു ചിത്രങ്ങൾ—തന്മയത്വം തികഞ്ഞ ചിത്രങ്ങൾ—തുന്നിയുണ്ടാക്കുന്നതിൽ അതിവിദഗ്ദ്ധയാണ്. ഇതു ചിത്രമെഴുത്തിനേക്കാൾ എത്രയോ ദുഷ്കരവും അത്ഭുതകരവുമല്ലയോ? എന്നാൽ, അവരുടെ ഈ കലാനൈപുണി, ആ വിനീതയെപ്പോലെതന്നെ അന്തഃപുരത്തിൽ സ്ഥിതിചെയ്യുന്നതേ ഉള്ളൂ. മറെറാരു രാജ്യത്തുവച്ചാണ്, അവർ ഈവിധം സൂചി-നൂൽവിദ്യ പ്രയോഗിക്കുന്നതെങ്കിൽ, അവരുടെ പേർ ഭൂഗോളത്തിന്റെ സർവ്വവിഭാഗങ്ങളിലും വെൺകളിയിട്ടുമായിരുന്നു!

എന്റെ ഒരു സംഗീതദ്വേഷിയായ സ്നേഹിതൻ പറയാറുണ്ട്, "സ്ത്രീകൾ മാത്രമേ പാട്ടുപാടുകയുള്ളൂ, പുരുഷന്മാർ പാടുകയില്ല എന്നൊരു നിയമം വന്നാൽപ്പിന്നെ, എനിക്കു പാട്ടിന്റെ നേരെ വെറുപ്പുണ്ടാകയില്ല" എന്ന്. അദ്ദേഹം കൌൺസിൽ മെമ്പറായി എങ്കിൽ ഒന്നാമതായി കൊണ്ടുചെല്ലുന്ന പ്രമേയം, പുരുഷന്മാരുടെ ഗായകത്വം തടയണമെന്നായിരിക്കുമത്രേ! ഇതിൽ കുറെ പരമാർത്ഥമില്ലായ്കയില്ല. ഒരിക്കൽ എന്റെ അതിഥിയായിത്താമസിച്ച ഒരു സംഗീതഭ്രാന്തൻ ഒരുനാൾ തന്റെ പതിവുള്ള പ്രാതസ്സഞ്ചാരം കഴിഞ്ഞുവന്നശേഷം, സഞ്ചാരത്തിൽ തനിക്കുണ്ടായ അനുഭവം പറഞ്ഞു ധരിപ്പിക്കുകയുണ്ടായി; വഴിയരികിലുള്ള ഒരു ഗൃഹത്തിൽനിന്ന് അയാൾ ഒരു ശബ്ദം കേട്ടു. എന്താണ് ഈ പുലർകാലത്തു ഒരു പോത്തു് ഇത്ര ഭീകരമായി അമറുന്നതെന്നു പരിഭ്രമിച്ചു കുറേക്കൂടി ചെവി പാർത്തുനിന്നപ്പോൾ, അതൊരു പുരുഷന്റെ സരസ്വതീനാമഗീതമാണെന്നു മനസ്സിലായത്രേ. പ്രഭാതക്കുളിരുളവാകുന്ന പാറപ്പുറത്തു ചിരട്ടവച്ചുരയ്ക്കുന്ന ഈ ശുഷ്കകണ്ഠന്റെ കഥ ഒരുദാസീനതയോടുകൂടിയാണ് ഞാൻ മൂളിക്കേട്ടതു്. ഇതു് അയാളെ കുറഞ്ഞൊന്നു ശുണ്ഠിപിടിപ്പിച്ചു. "ഇവിടുന്നു്

ഇതിൽ അത്ര ശ്രദ്ധിക്കാത്തതു ചെവികേൾക്കാത്ത ആളാകകൊണ്ടാണ്. ഈ പാട്ട് ഒരു പട്ടണത്തിൽവെച്ചാണെങ്കിൽ പോലീസ്സുകാർ "ന്യൂയിസൻസി"ന്ന ചാർജ്ജു ചെയ്യുമായിരുന്നു. ഈ ഉൾനാട്ടിൽ അതു സംഭാവ്യമല്ലല്ലൊ. ഈ പരോപദ്രവം നിന്നാഞ്ഞാൽ കഷ്ടമാണ്" എന്നിങ്ങിനെ അയാൾ തട്ടിക്കയറി. അപ്പോൾ ഞാൻ ഒരു വഴി ഉപദേശിച്ചുകൊടുത്തു. "നിങ്ങൾ ഒരു മന്ത്രവാദിയെ പാട്ടിലാക്കി അയാളെക്കൊണ്ട് ഒരു വക്കീൽമുഖേന, ഇന്ന ആളുടെ പാട്ടുമൂലം ഇവിടങ്ങളിൽ ഗന്ധർവ്വബാധ തീരെ ഉണ്ടാകുന്നില്ലെന്നും, ഇതിൽ തനിക്കു വലിയ നഷ്ടമുണ്ടെന്നും, അതു വെച്ചുകിട്ടണമെന്നും കാണിക്കുന്നതായ ഒരു റജിസ്റ്റർനോട്ടീസ്സയപ്പിക്കുക. ഇതു ചെയ്താൽ, പണം ചെലവാകുന്നതിൽ അത്ര മനസ്സുഖമില്ലാത്ത നമ്മുടെ ഗായകൻ ഈ ജനദ്രോഹത്തിൽനിന്നു പിന്മാറിയേക്കാം." സ്ത്രീകളുടെ പ്രകൃതികോമളമായ കണ്ഠംതന്നെയാണ്, ഗാനവിദ്യയ്ക്കു് അധികം യോജിച്ചതു്. ഋഷിമാരുടെ ദൃഷ്ടിയിൽ ഗാനത്തിന്റെ അധിദേവതതന്നെ സ്ത്രീ (മാതംഗീദേവി)യാണല്ലോ. മുഴയില്ലാത്ത കണ്ഠത്തിലൂടെതന്നെയായിക്കും, ഗീതം തടവില്ലാതെ പ്രവഹിക്കുക.

പാട്ടുപോലെതന്നെ ആട്ടവും സ്ത്രീകൾക്കാണ് ഏറെച്ചേച്ചു. ഭാര്യയുടെ കവിതയെ പിടിച്ചു തുറുങ്കിലിട്ട ആ പുരുഷശ്രേഷ്ഠനെപ്പോലെയുള്ളവർ എനിക്കു് എത്രമേൽ സന്മാർഗ്ഗഭ്രഷ്ടത്വം വിധിച്ചാലും ശരി, വാസനയുള്ള ബാലികമാർ, നൃത്തം ശീലിയ്ക്കണമെന്നുതന്നെ ഞാൻ തുറന്നു പറയും. കേരളത്തിലെ കൈകൊട്ടിക്കളി എന്ന ലഘുനൃത്തംതന്നെ വിദേശീയരസികന്മാരുടെ പ്രചുരമായ പ്രശംസയ്ക്കു പാത്രീഭവിച്ചിരിക്കുന്നു. ഇപ്പോൾ കലാമണ്ഡലത്തിൽ മോഹിനിയാട്ടം പഠിപ്പിക്കുന്ന ശ്രീ കല്യാണിയമ്മയുടെ കൈകൊട്ടിക്കളി ടാഗോർ മഹാകവിയുടെ ആ നീണ്ട കണ്ണുകളെപ്പോലും ആനന്ദസ്തബ്ധങ്ങളാക്കിക്കളഞ്ഞു! നാട്യാചാര്യനായ ഭരതമുനി പുരുഷന്മാരെ ആട്ടം പഠിപ്പിച്ചതിൽ, കൈശികീവൃത്തിയിലുള്ള നൃത്തം (സുകുമാരനൃത്തങ്ങളെല്ലാം) ശിഷ്യന്മാരിൽ ഒത്തുകാണാഞ്ഞതിനാൽ ബ്രഹ്മാവിനോടു സങ്കടം പറഞ്ഞു എന്നും, ബ്രഹ്മാവ് ആ നൃത്തത്തിന്നു് അപ്സരസ്ത്രീകളെ സൃഷ്ടിച്ചുകൊടുത്തു എന്നും ഒരൈതിഹാസം നാട്യശാസ്ത്രത്തിൽ കാണുന്നുണ്ട്. പാട്ട്, കൊട്ട്, ആട്ടം എന്നീ കലാത്രിതയം ഇററപരങ്ങളിൽ ഒരുപോലെ ശ്രേയസ്കരമാണെന്നത്രെ, ഭാരതവർഷത്തിന്റെ സനാതനമായ വിശ്വാസം. പ്രിയകുമാരികമാരേ, നിങ്ങളുടെ വന്ദനീയമാരായ മുതുമുത്തശ്ശിമാരുടെ ഇടയിൽ, നൃത്തവിദ്യകൊണ്ടു ലോകാരാധനം സാധിച്ച വളരെസ്സുചരിതമാരേക്കാണാം. മഹാഭാരതത്തിലെ ഒരുത്തമനായികയായ ഉത്തര എന്ന വിരാടരാജ്യപുത്രി ബൃഹന്നളയാൽ നൃത്തമഭ്യസിപ്പിക്കപ്പെട്ടവളല്ലയോ? അഗ്നിമിത്രനെന്ന രാജാവിന്റെ പത്നിയായ മാളവിക ഒരു പ്രശസ്തനർത്തകിയായി

രുന്നില്ലയോ? അജൻ എന്ന സൂര്യവംശരാജാവിൻെറ പട്ടമഹിഷിയായ ഇന്ദുമതിക്കു പല സുകുമാരകലകളിൽ പാടവമുണ്ടായിരുന്നു എന്നതിനെ "പ്രിയശിഷ്യാ ലളിതേ കലാവിധൌ" എന്ന രഘുവംശശ്ലോകാംശം വെളിപ്പെടുത്തുന്നില്ലയോ? നവീനലോകത്തിലും വളരെ നൎത്തകിമാരെ നാം കാണുന്നുണ്ടു്. നാലുവൎഷങ്ങൾക്കുമുമ്പു് അകാലമരണമടഞ്ഞ വിശ്വശോഭനനൎത്തകിയായ അന്നാപവിലോവ എന്ന റഷ്യക്കാരിയുടേയും മററും കഥയിരിക്കട്ടെ. ഭാരതത്തിൽതന്നെ, അഭ്യസ്തവിദ്യകളായ പല പല യുവതിമാർ നൃത്തകലകൊണ്ടു നിൎമ്മലയശസ്സു നേടിപ്പോരുന്നില്ലയോ? ശിശിരകുമാരബദരി എന്ന ഒരു എം. എ. ക്കാരനായ കല്ക്കത്താ നടൻെറ കൂട്ടുകാരിയായിരുന്ന പ്രഭാകുമാരിയുടെ നടനപ്രഭ അമേരിക്കയിൽപ്പോലും പാറിപ്പറന്നു. ഇതുപോലുള്ള ഒരു നടിയാണു്, ദിവാൻ ബഹദൂർ രാമറാവുവിൻെറ മകൾ ശ്രീമതി ഏണാക്ഷി ബി. എ.-യും. ഉമാബായിയുടെ ശ്ലാഘനീയമായ അഭിനയസാമൎത്ഥ്യം ഞാൻ സിനിമയിൽ കണ്ടിട്ടുണ്ടു്.

ഈ മാന്യസ്ത്രീകളിലാൎക്കും നൃത്തകലകൊണ്ടു മാനഭംഗം സംഭവിച്ചതായി കേട്ടിട്ടില്ല; നേരെമറിച്ചു, ടോൾസ്റ്റോയി പറഞ്ഞപോലെ "സദാചാരത്തിൽ ശ്രദ്ധ തികയ്ക്കുകയാണു കലയുടെ പ്രയോജനം" അതിനാൽ നൃത്തവും നാട്യവും ശീലിക്കുന്നതിൽ തെല്ലും സങ്കോചപ്പെടേണ്ടതില്ല. എന്നാൽ, സ്വദേശനൃത്തത്തിനും സ്വഭാഷാനാടകത്തിനും പ്രാധാന്യംകല്പിക്കുന്നതത്യാവശ്യം.

"ജീവിതം പരിപൂൎണ്ണമാകണമെങ്കിൽ, അതു കലാവിദ്യയോടു ചേൎന്നിരിക്കണം" എന്നു് അഭിജ്ഞന്മാർ പറഞ്ഞുകേട്ടിട്ടുണ്ടു്. മരണത്തിനു ശേഷവും വേണം കലകളെ അനുഭവിക്കുക എന്നാണു് എൻെറ മതം. മരണംപോലെ അപ്രിയമായിട്ടു് എനിക്കു ലോകത്തിൽ മറെറാന്നുമില്ല. പ്രായം ചെല്ലുംതോറും ഈ വിചിത്രവും സുന്ദരവുമായ പ്രപഞ്ചത്തിൻെറ മേൽ സ്നേഹം കൂടിക്കൂടിവരികയാണെനിക്കു്. എൻെറ അനുവാദത്തോടുകൂടിയേ മരണദേവത എന്നെ കൊണ്ടുപോകയുള്ളു എങ്കിൽ, അതു് അടുത്തകാലത്തൊന്നും സംഭവിക്കുകയില്ല! എങ്കിലും ഒരിക്കൽ ഞാനും എന്നെനോക്കി മായി കണ്ണടയ്ക്കേണ്ടിവരുമല്ലോ. എൻെറ ആ അന്ത്യസമയത്തു ചെമ്പിച്ച തലമുടിയും മീശയും തീപ്പാറുന്ന വട്ടക്കണ്ണുകളും കയ്യിൽ കരിമ്പനയോളം പോന്ന ഇരിമ്പുലയ്ക്കയുമായി കാലകിങ്കരൻ വന്നു് എന്നെ കൊണ്ടുപോകാൻ തുടങ്ങുമ്പോൾ ദൎശനീയസ്വരൂപനായ ദേവദൂതൻ പാഞ്ഞുവന്നു് ആ ക്രൂരമൂൎത്തിയെ തടുത്തു എന്നു വിചാരിക്കുക. അപ്പോൾ കാലകിങ്കരൻ ദേവദൂതനോടു ചോദിക്കും "ഈ പാപിയെ, എൻെറ സ്വാമിയുടെ അടുക്കലേക്കു കൊണ്ടുപോകുന്നതു ഭവാൻ വിലക്കുന്നതെന്തുകൊണ്ടാണു്?" അപ്പോൾ "ഇയ്യാളെ സ്വൎഗ്ഗത്തിലേക്കു കൊണ്ടുപോകാനാണു മഹേന്ദ്രൻ തിരു

മനസ്സിലെ ഉത്തരവു്. നീ വിട്ടുപൊയ്ക്കോൾക" എന്നു ദേവദൂതൻ ആജ്ഞാപിക്കും. ഉടനെ യമദൂതൻ "ഇയ്യാളെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോവുകയൊ! ഇയ്യാളുടെ പാപങ്ങളൊക്കെ അവിടെ ചിത്രഗുപ്തസ്വാമി കണക്കിൽ കൊള്ളിച്ചുവെച്ചിട്ടുണ്ടു്. ഒന്നു്, "ആകർഷ"ണീയം എന്നതിന്നു് ആകർഷിക്കുന്നതു് എന്നല്ല അർത്ഥം. "അനുഭാവ"ത്തിന്നു് അനുകൂലത എന്നൊ അനുകമ്പ എന്നൊ അർത്ഥമില്ല; "ആത്മാർത്ഥ"ത്തിന്നു തനിക്കുവേണ്ടി എന്നാണർത്ഥം; രൂപീകരിക്കുക എന്നതിന്നു രൂപമാക്കുക എന്നല്ലാതെ, രൂപപ്പെടുത്തുക എന്നർത്ഥമില്ല—എന്നും മററും ശാഠ്യംപിടിച്ചു പത്രലേഖകന്മാരെ ശല്യപ്പെടുത്തിയ "ഗീർവ്വാണ"കാരനാണു് ഇയ്യാൾ. രണ്ടു്, ആണ്ടുതോറും മുടങ്ങാതെ നിഘണ്ടുനിർമ്മാണപ്രമേയത്തെ അംഗീകരിച്ചുപോരുന്ന സമസ്തകേരളസാഹിത്യപരിഷത്തിൽ പത്മനാഭപിള്ള എന്ന വൃദ്ധൻ ഒററയ്ക്കു പ്രയത്നിച്ചു നിർമ്മിച്ച ഒരു വലിയ നിഘണ്ടുവിനെ കുത്തിച്ചെലുത്തി, നിഘണ്ടു പ്രാർത്ഥികളായ പ്രാമാണികന്മാർക്കു് ഇയ്യാൾ നീരസം വരുത്തിയിരിക്കുന്നു. മൂന്നു്, ഇയ്യാൾ നമ്മുടെ മഹാകവി കുമാരനാശാന്റെ "ലീല" എന്ന പേർഷ്യൻ കഥാകാവ്യത്തിലെ ദോഷങ്ങളിൽ ചിലതിനെ, പത്രാധിപരുടെ നിലയിൽ, ഗത്യന്തരമില്ലായ്കയാലാണെങ്കിലും, എടുത്തു കാട്ടിക്കളഞ്ഞു. നാലു്, ചാകാൻപോയതും ചത്തുപോകേണ്ടതുമായ ആ ഊമക്കളിയെ കലാമണ്ഡലമാകുന്ന വീണ്ടികൊണ്ടു പൊക്കിനിർത്തി, പരിഷ്കാരത്തിന്റെ പുരോഗതിയിൽ ഒരു ദുശ്ശകുനം ഉണ്ടാക്കിത്തീർത്തതു് ഈ പഴഞ്ചൻപുള്ളിയല്ലെ! അഞ്ചു്, ഇവയ്ക്കെല്ലാററിന്നും മീതെ, മോഹിനിയാട്ടത്തെ പുനരുദ്ധരിച്ചു സമുദായത്തിലെങ്ങും ദുരാചാരവിഷാണുക്കളെ വ്യാപിപ്പിച്ച പാപം എങ്ങനെ സഹിക്കും? ഇത്തരം പഞ്ചമഹാപാപികൾ സ്വർഗ്ഗവാസത്തിന്നർഹരാണെങ്കിൽ, ഇനി യാരെയാണു നരകത്തിലേക്കയയ്ക്കുക?" ഇതിന്നു ദേവദൂതൻ പുഞ്ചിരിക്കൊണ്ടു് ഉത്തരമരുളും: "എടോ! മൂഢ! 1110 മകരം 13-ാം നു- ശനിയാഴ്ച തൃശ്ശിവപേരൂരിലെ വി. ജി. ഹൈസ്കൂളിൽ "ലളിത കലാസമാജം ഉൽഘാടനം ചെയ്യപ്പെട്ടതു് ഈ മനുഷ്യന്റെ കൈയ്യാലാണു്. ഈയൊരൊററ പുണ്യകർമ്മം, വള്ളത്തോളിന്റെ പാപസഞ്ചയത്തെയെല്ലാം ഒരു തീപ്പൊരി വങ്കാടിനെഎന്നപോലെ ദഹിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. അജാമിളബ്രാഹ്മണന്റെ കഥ മറന്നിട്ടില്ലല്ലൊ. താൻ പോയി തന്റെ സ്വാമിയെ വിവരം ധരിപ്പിച്ചേയ്ക്കൂ." ഇതുകേട്ടു യമദൂതൻ ചിന്താമഗ്നനായി നില്ക്കുമ്പോൾ ഞാൻ ബദ്ധാഞ്ജലിയായി ദേവദൂതനോടു ചോദിക്കും: "ശ്രീമൻ, പുരന്ദരൻ തിരുമനസ്സിലേക്കു് ഈയുള്ളവങ്കൽ തോന്നിയ ദയയ്ക്കു ഞാൻ വണക്കത്തോടെ വന്ദനം പറഞ്ഞുകൊള്ളുന്നു. സ്വർഗ്ഗരാജധാനിയിൽ ഇപ്പോഴും പണ്ടത്തെപ്പോലെ ഉർവ്വശീമേനകാദ്യപ്സരസ്ത്രീകൾ സരസ്വതീനിർമ്മിതമായ ലക്ഷ്മീസ്വയംവരംനാടകവും മററും

അഭിനയിക്കുക, നൃത്തംവെയ്ക്കുക, പാടുക എന്നിവയെല്ലാം പതിവില്ലേ?" ഇതിന്നുള്ള മറുപടി "ഇപ്പോൾ സ്വർഗ്ഗസ്ത്രീകൾക്ക നിങ്ങളുടെ നാട്ടിലെ സ്ത്രീകൾക്ക പഴയ കൈകൊട്ടിക്കളിയിലും മററുമെന്നപോലെ നാട്യനൃത്താദികളിൽ അഭിനിവേശം കുറഞ്ഞിരിക്കുന്നു. വിമാനം ഓടിക്കുന്നതിലും നക്ഷത്രങ്ങളെ സ്വർണ്ണപ്പന്തുകളാക്കി "ബാററ്മിൻറൻ" കളിക്കുന്നതിലും മററുമാണു്, ഇന്നത്തെ ദേവനിതംബിനിമാക്കുത്സാഹം" എന്നാണുണ്ടാവുക എങ്കിൽ, ഞാൻ യാതൊരു ശങ്കയുംകൂടാതെ, "എന്നാൽ ഞാനീയമദൂതനോടൊന്നിച്ചു സംയമിനിയിലേക്കുതന്നെ പോകുന്നു. നൃത്തഗീതാദി കലാവിദ്യകളില്ലാത്ത സ്വർഗ്ഗത്തേക്കാൾ, നരകമാണു് എനിയ്ക്കിഷ്ടം." എന്നിങ്ങനെ ദേവദൂതനോടു വിടചോദിച്ചുകളയും!

ഇത്രമേൽ കലാവിധേയനായ എനിക്കു് ഈ ലളിതകലാസമാജത്തെ ഉൽഘാടനം ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ചതിലുള്ള സന്തോഷം എത്ര മഹത്തരമായിരിയ്ക്കും! ഹൃദയത്തിൽ നിറഞ്ഞുവഴിഞ്ഞ സന്തോഷത്തോടെ ഞാനിതാ, ഇതിനെ ഉൽഘാടനം ചെയ്തുകൊള്ളുന്നു. *



# ഗിരിഗീത

(ആയാംകുടി പി. ആർ. ശങ്കരപ്പിള്ള)

രണ്ടാം അദ്ധ്യായം

ശ്ലീഹരേ! ശിഷ്യരേ! യുഷ്മാകനീതികൾ
ഐഹികബോദ്ധ്യത്തിനായീടൊല്ല.
പാമരലോകത്തെ വ്യാമോഹസിന്ധുവി-
ലാമഗ്നമാക്കുന്ന നീചകർമ്മം,
സർവ്വേശസന്നിധൗ പാതകപൂർണ്ണവും
ഗർഹ്യവുമാണെന്നു നണ്ണിടേണം.

* The Teachers' Magazine, Cochin.

ഭിക്ഷയൊ ദാനമൊ ചെയ്യാൻ തുടരുമ്പോ-
ളക്ഷീണതോഷം വഹിക്കവേണം
കൃത്രിമഭക്തരുരയ്ക്കുന്നധൎമ്മങ്ങൾ
നിസ്പൃഹമാദരിച്ചീടരുതേ.
ലോകബഹുമതി നേടുവാനക്കൂട്ടർ
ശോകം വെടിഞ്ഞു പരസ്യമായി
ധൎമ്മനിരതരെപ്പോലവെ ഭാവിച്ചു
കൎമ്മംതുടരുന്നു കഷ്ടം! കഷ്ടം!
ദേവാലയത്തിലുമാപണദേശത്തു-
മാവേശമോടഹോ! മാന്യതയ്ക്കായ്
കാൎമ്മികസക്തി പരസ്യമായ് സ്ഥാപിച്ചു
ധാൎമ്മികരെന്നു ഞെളിഞ്ഞിടുന്നു
കാപട്യകൎമ്മാനുകൂലമാം നിഷ്കൃതി
സ്വാപത്തിലുമവർ തേടിക്കൊള്ളും.
ധൎമ്മപ്രസക്തമാം സജ്ജനവൃത്തികൾ
നിൎമ്മായം ഗൂഢമായ്തന്നെ വേണം.
ദക്ഷിണഹസ്തം തുടരുന്ന കൎമ്മങ്ങ-
ളീക്ഷിക്കരുതല്ലോ വാമഹസ്തം.
താദൃശകൎമ്മനിഗ്രഹനമെത്രയു-
മാദൃതമെന്നു വിധിപ്പു ലോകം.
ഗൂഢപ്രവൃത്തിക്കു ഗൂഢനിരീക്ഷക-
നൂഢപ്രമോദം ഫലങ്ങളേകും.
ലോകപിതാവുതൻ ദൃഷ്ടി മറയ്ക്കുവാ-
നേതൊരുകൎമ്മവും ശക്തമല്ല.
ഭാവനാഭക്തന്മാർ പ്രാൎത്ഥന ചെയ്യുതു
പാവനഭക്തിയാലെന്നു ലോകം
ശങ്കാരഹിതം ധരിപ്പതിനായിട്ടു
കങ്കടംകെട്ടുന്നു തദ്വിധന്മാർ.
മർത്ത്യബഹളമെഴുന്ന സ്ഥലത്തവർ
നിത്യവും ചെന്നഹോ പ്രാൎത്ഥിയ്ക്കുന്നു.
കൎമ്മാനുകൂലമാം നിഷ്കൃതി നിത്യവും
നിൎമ്മലനീശ്വരൻ നൽകുമല്ലൊ.
ലോകബോധ്യത്തിനു നിങ്ങളൊരിയ്ക്കലും
നാകാധിപനെ നമിച്ചിടേണ്ട.

ആർദ്രഹൃദയരായ് നിർമ്മലഭക്തിയാൽ
ചിദ്രൂപസ്തോത്രം ജപിക്ക ശ്രദ്ധം.
ശ്രദ്ധനിരീക്ഷകനീശൻ പ്രതിഫലം
പ്രൗഢപ്രമോദേന നൾകുമല്ലൊ.
ദീർഘസംഭാഷണം നിന്ദ്യമാണേവർക്കും
ശ്ലാഘ്യതയ്ക്കായതു ഹേതുവല്ല.
മററുജനങ്ങളമിതസംഭാഷണ-
മേററം മഹത്വമെന്നോർത്തിടുന്നു.
ദീർഘസംഭാഷണം ശ്രോതവ്യമെന്നല്ലൊ
മൂർഖമതികൾ നിനച്ചിടുന്നു.
യുഷ്മാകനിർമ്മലചിത്തവുമവ്വിധം
കന്മാഷസമ്പൂർണ്ണമാക്കരുതേ.
പ്രശ്നത്തിന്മുമ്പേ താൻ പ്രാശ്നികകാംക്ഷയെ
സസ്നേഹമീശനറിഞ്ഞിടുന്നു.
തന്മൂലമീവിധം പ്രാർത്ഥിപ്പിൻ ശിഷ്യരേ!
മംഗളമെങ്കിലോ വന്നുകൂടും.
"സ്വർഗ്ഗീയനാഥാ! പിതാവേ! ഭവന്നാമം
ഭാഗ്യം പുലർത്തട്ടെ പാരിടത്തിൽ.
ദൈവികസാമ്രാജ്യ സമ്പൽസമൃദ്ധിക-
ളവ്യാഹതമങ്ങു വർദ്ധിക്കട്ടെ.
ദേവാ! ഭവദീയ കാരുണ്യപീയൂഷം
ദ്യോവിലെപ്പോലവെ ഭൂമിയിലും
വർഷിച്ചു മാനുഷതർഷം ശമിപ്പിച്ചു
ഹർഷമോടെന്നുമനുഗ്രഹിയ്ക്ക.
ശാശ്വതഭോജനദാനമീ ഞങ്ങൾക്കു
വിശ്വാധിനായകാ ചെയ്കവേണം.
ഞങ്ങളിന്നന്യാപരാധങ്ങളെന്നപോൽ
ഞങ്ങളോടങ്ങും ക്ഷമിയ്ക്കണമേ.
കേവലമാത്മപ്രലോഭന വസ്തുവെ-
പ്പാവനമെന്നു ഭ്രമിപ്പിയ്ക്കൊല്ലേ.
തിന്മയിലെന്നും പരാങ്മുഖബുദ്ധിയെ
കന്മഷഹീനം വളർത്തേണമേ.
ദൈവമേ! ദുഷ്കൃതപൂർണ്ണപരീക്ഷകൾ
കൈയ്വെടിയാൻ ബലം നൾക നാഥാ!"

മർത്ത്യരേ! നിങ്ങളിന്നന്ന്യാപരാധങ്ങ-
ളർത്ഥനയെന്ന്യേ ക്ഷമിയ്ക്കുന്നാകിൽ
നിങ്ങളിലുള്ള കുറവുകളൊക്കെയും
മംഗലരൂപൻ പൊറുത്തുകൊള്ളും.

അന്ന്യാപരാധം പൊറുക്കായ്കിലദ്ദേഹം
നിന്നോടുമേതും പൊറുക്കയില്ല.

നിങ്ങൾ വിതയ്ക്കുന്ന ധാന്ന്യങ്ങൾതന്നെയാം
നിങ്ങൾക്ക നിത്ത്യം ലഭിപ്പതോർപ്പിൻ.

കർമ്മാനുകൂലഫലദാനകൗതുകം
നിർമ്മലൻ തന്നുടെ ധർമ്മമത്രെ.

മുക്തിയ്ക്കുവേണ്ടി വ്രതത്തെ വരിയ്ക്കുമ്പോൾ
ഭക്തിനടിപ്പോരെപ്പോലെ നിങ്ങൾ
വൈവശ്യമാണ്ടു വസിപ്പതു തെല്ലുമെ
ദൈവഹിതത്തിനു ചേർന്നതല്ല.
മർത്ത്യരറിയുവാൻ മാത്രമാനീചന്മാർ
വ്യർത്ഥമായാസ്യമസിതമാക്കും.
ആധർമ്മ്യകർമ്മത്തിനൊത്ത പ്രതിഫലം
തഥ്യ, മവരിന്നു വാങ്ങി നൂനം.
ഉത്തമഭക്തനുപവസിച്ചീടുമ്പോ-
ളത്തലിനാവശ്യമില്ല തെല്ലും.
എണ്ണപുരട്ടിശ്ശിരസ്സു മിനുക്കിയും
കണ്ണുകഴുകിയും ഗൂഢമാക്കാം.
ഗൂഢസൽക്കർമ്മത്തിനൊത്ത പ്രതിഫലം
കൂടസ്ഥനീശ്വരനേകും നൂനം.
ലോകം പരസ്യമായ് ബോധിപ്പതുകൊണ്ടു
നാകത്തിലേതുമേ സ്ഥാനമില്ല.
ലൗകികഭോഗ്യങ്ങൾ വ്യാമോഹജന്ന്യങ്ങൾ
വ്യാകുലഹേതുക്കൾ വർജ്ജ്യങ്ങളാം.
അർത്ഥമനവധിയാർജ്ജിച്ചു പെട്ടിയിൽ
വ്യർത്ഥസുഖത്തിനു സൂക്ഷിയ്ക്കുന്നു.
തസ്കരവർഗ്ഗം കടന്നുവന്നെപ്പൊഴോ
മുഷ്ക്കോടുസർവ്വം ഹരിച്ചീടുന്നു.

പാററയുമാഖ്യവും സന്ദർഭം നോക്കുന്നു
തീററയ്ക്കു വേണ്ടിക്കവെച്ചുചെയ്യാൻ.
സ്വർഗ്ഗസുഖങ്ങളനർഘങ്ങൾ നിത്യങ്ങൾ
സൽഗതിയ്ക്കായവ ഹേതുകങ്ങൾ
തന്മൂലമാത്മീയസമ്പത്തു നാകത്തിൽ
നന്മവിളങ്ങുവാൻ സൂക്ഷിച്ചാലും!
തസ്കരപീഡയുമന്യമാം ബാധയും
ധന്യമാലോകത്തിലില്ലതെല്ലും.
വിത്തവും ചിത്തവുമേകത്ര വാഴ്കയാൽ
വിത്തം വിശുദ്ധസ്ഥലത്തുവെയ്ക്കു
സ്വാന്തവുമപ്പോൾ പരിശുദ്ധസ്ഥാനത്താൽ
ശാന്തിയെത്തേടി രമിച്ചുകൊള്ളും.
തൈജസഗോളങ്ങൾ നേത്രങ്ങൾ ഗാത്രത്തിൻ
വൈജയദീപങ്ങളില്ല വാദം
നേർവഴികാട്ടുന്ന ദീപം തെളികിൽ
നേർവരുമാപത്തു താനേ നീങ്ങും.
നിർമ്മലനേത്രത്താൽ ഗാത്രം പ്രകാശിക്കും
കർമ്മവും കന്മഷഹീനമാകും.
കണ്ണുകളല്പം കലുഷങ്ങളാകിലൊ
നിർണ്ണയം ഗാത്രമിരുളിൽ താഴും.
മോഹനദീപം പൊലിഞ്ഞു തൽസ്ഥാനത്തു
മോഹതപസ്സു ഭവിയ്ക്കുകിലൊ
ഘോരമാമന്ധത പാടെ പിടിപെട്ടു
പാരമിജ്ജീവിതം വന്ധ്യമാക്കും.
വഞ്ചികൾ രണ്ടിലായ് കാലുകൾ വെയ്പവൻ
വഞ്ചതിപെട്ടു വലയും നൂനം.
രണ്ടുപ്രഭുക്കളെ സ്സേവനം ചെയ്യുവോർ
കുണ്ടിൽ കുഴങ്ങിക്കുഴയുമല്ലൊ
ശോഭനസൗഹൃദം തുല്യംപുലർത്തുന്ന
പാവനകൃത്യമശക്യമത്രെ.

ഏകനെദ്വേഷിച്ചുമന്യനെ സ്നേഹിച്ചും
സേവനംചെയ്യുക നിന്ദ്യമല്ലൊ.
ഭൗതികഭോഗമകരന്ദകാംക്ഷയാൽ
ദൈവികചിന്ത വെടിയരുതെ.
ഛായയെകാംക്ഷിച്ചു വസ്തു ത്യജിപ്പതു
ശോഭനമാകില്ല തെല്ലുപോലും.
വിത്തത്തിലാശ വിരക്തിക്കനർഥമാം
ചിത്തവും ശുദ്ധിയെത്തേടുകില്ല.
പുഷ്ടധനത്തേയുമീശപദത്തേയും
തുഷ്ടനായ് സേവിക്ക സാധ്യമല്ല.
ജീവനഭോജന വ്യാമോഹ ബാധയാൽ
ജീവനെച്ചിന്തിച്ചു ഖേദിപ്പൂണ്ട.
കഞ്ചുകംകിട്ടായ്കകൊണ്ടു ഹാ! ഗാത്രവും
പഞ്ചതതേടുമൊ കഷ്ടം കഷ്ടം!
ഭോജനം ജീവനോടേതും കിടയല്ല
വാസസ്സുമവ്വണ്ണം ഗാത്രത്തോടും.
പക്ഷികൾ ഭക്ഷണകാംക്ഷികളെങ്കില്വ-
മിക്ഷിതി കർഷണം ചെയ്യുതില്ല.
വിത്തു വിതയ്ക്കയൊ കൊയ്യയൊ ചെയ്യാതെ
നിത്യവുമായവ ജീവിയ്ക്കുന്നു.
ധാന്യമറകളിൽ സൂക്ഷിച്ചുവെയ്ക്കാതെ-
യനപായമെന്നും പുലത്തിടുന്നു.
സ്വർഗ്ഗീയനാഥനവയ്ക്കു സൽഭോജന-
മഗ്ഗളഹീനം കൊടുപ്പതില്ലേ.
പത്രികൾ ധാത്രിയിലെത്രയോ താഴ്ന്നവ
മർത്യമഹത്വമൊ ചിന്താതീതം.
വ്യാകുലചിന്തയാലേതൊരു വീരനു-
മാകാ വളരുവാനിഞ്ചുപോലും.
പിന്നെ നാമെന്തിനു വ്യർത്ഥവിചാരോഗ്ര
ഖിന്നത തേടുന്നു ജീവിതത്തിൽ.

കണ്ണുതുറന്നു പ്രകൃതിയെ നോക്കുവിൻ
തിണ്ണമതിങ്കലെ മഞ്ജുഭാവം.

ചെന്താരിൻകാന്തിയുമാമ്പലിൻ ശോഭയും
സ്വാന്തം കുളൎപ്പിക്കാൻ തക്കതല്ലൊ.

കഞ്ചുക കാംക്ഷയാലെന്തിനു വ്യഗ്രത
സഞ്ചയിച്ചീടുന്നു വ്യൎത്ഥമായി.

യത്നമൊ കൗവിന്ദവിദ്യയൊ കൂടാതെ
പ്രത്നപ്രശസ്തങ്ങൾ ജീവിക്കുന്നു.

കമ്രാഭകോലുമക്കൗശേശയാഭയെ
സാമ്രാജ്യനാഥനിൽ കാണ്മതില്ല.

നൈസൎഗ്ഗികാഭയുമാഹാൎയ്യശോഭയും
വൈധൎമ്മ്യമാവതു വിസ്മയമൊ
ഭൂദേവിചാൎത്തുന്ന പച്ചപ്പട്ടാടയെ,
ഗോകുലരക്ഷണമൂലികയെ,
വീക്ഷണഭംഗി വിളങ്ങുന്ന പുല്ലിനെ
മോഹനരൂപത്തിൽ സൃഷ്ടിച്ച ദൈവത്തെ
മോഹമകന്നു ഭജിക്ക നിത്യം.

പുല്ലിനും പൂവിനും പൂൎണ്ണത്വമേകുന്ന
"സല്ലീലനീശ്വരൻ നിത്യതൃപ്തൻ."
അഗ്രിമജീവിയാം മൎത്ത്യനും തന്മൂലം
വ്യഗ്രത തേടേണ്ട കാൎയ്യമില്ല.
ഭക്ഷണപാനീയവസ്ത്രാദി സൎവ്വവും
രക്ഷണതല്പരനേകുമല്ലൊ.
വിശ്വാസഹീനരൊ ലൗകികസക്തിയാ
ലാശ്വാസമേല്ക്കാതെ കേണിടുന്നു
ആത്മീയപോഷണമൊന്നിനു മാത്രമേ
സാത്മ്യം ഭവിക്കാവൂ ഭൗതികത്തിൽ
വസ്ത്രവും ഭോജ്യവുമംബുവും മൎത്ത്യനു
ധാത്രിയിലാവശ്യമെന്ന കാൎയ്യം
സൎവ്വജ്ഞനീശ്വരൻ നിൎവ്വഹിച്ചീടുമേ

സവ്ദാ സന്തോഷം പൂണ്ടുകൊൾവിൻ
തന്മൂലം ദൈവികരാജ്യവും നീതിയും
കന്മഷമററു മതിപ്പിനാദ്യം
സ്രഷ്ടാവിനാഹാരമേകുവാൻ ബാദ്ധ്യത
സ്പഷ്ടമായുണ്ടെന്നു ബോധിയ്ക്കുവിൻ.
നാളത്തെക്കാര്യ്യങ്ങൾ ചിന്തിച്ചു നിഷ്ഫല-
ക്ലേശം സഹിപ്പതു കഷ്ടമത്രെ
ഇന്നത്തെപ്പോലവെ നാളത്തെക്കാര്യ്യവും
മംഗളമായിക്കഴിഞ്ഞുകൂട്ടും.
നാളത്തേയ്ക്കാവശ്യമുള്ളവ സർവ്വവും
നാളു പിഴയ്ക്കാതെ ലഭ്യമാകും.
ആത്മീയകാര്യ്യപ്രസക്തിയെ മാത്രമീ-
സ്വാത്മാംശമാക്കുവാൻ യത്നിക്കുവിൻ.



# കുറിപ്പുകൾ

## ഫീസാനുകൂല്യവ്യവസ്ഥ

വർഗ്ഗത്തേയും കഴിവിനേയും പരിഗണിച്ചു വിദ്യാഭ്യാസപ്രോത്സാഹനാർത്ഥം ഗവമ്മെൻറു് അനുവദിച്ചിട്ടുള്ള സൌജന്യമാണു ഫീസാനുകൂല്യവ്യവസ്ഥ. ഇംഗ്ലീഷുവിദ്യാഭ്യാസത്തിലും നാട്ടുഭാഷാവിദ്യാഭ്യാസത്തിലും ഒന്നായും ഓരോന്നിലും പ്രത്യേകമായും പിന്നോക്കം മുന്നോക്കം എന്നിങ്ങനേയും അധഃകൃതരെന്നും വർഗ്ഗവിഭജനം ചെയ്തു മുഴുവൻഫീസും പകുതിഫീസും ഇന്നായിന്ന വർഗ്ഗക്കാർക്കു് ഇളവുകൊടുക്കാമെന്നു വ്യവസ്ഥ ചെയ്യുകയും എന്നാൽ അധഃസ്ഥിതരോ പിന്നോക്കക്കാരോ മുന്നോക്കക്കാരോ ആയിരിക്കുന്നവർ അവരുടെ ധനസ്ഥിതിയെ ആധാരമാക്കി മാത്രമേ സൌജന്യത്തിനു അർഹരാകാവൂ എന്നു് ഉദ്ദേശിക്കയും ചെയ്തിട്ടുണ്ടു്. മഹമ്മദീയ വിദ്യാർത്ഥികളെ മാത്രം ധനസ്ഥിതി പരിഗണിക്കാതെ ഇംഗ്ലീഷും നാട്ടുഭാഷയും വിദ്യാഭ്യാസത്തിനു പകുതി ഫീസുകൊടുക്കേണ്ടവരായും തീരുമാനിച്ചിരിക്കുന്നു. മുസ്ലീമങ്ങളുടെ ധനസ്ഥിതി പരിഗണനീയമല്ലെന്നും മററുള്ള വർഗ്ഗക്കാരുടെ സാമ്പത്തികനില ഫീസിളവുലഭിക്കുന്നതിനു മാനദണ്ഡമാണെന്നും വന്നിരിക്കുന്നതിൽ അല്പം അനൌചിത്യമില്ലായ്കയില്ല.

ഫീസ് ഇളവുകിട്ടാനുള്ള അപേക്ഷകൾ എല്ലാം അതാതു സ്കൂളുകളിലെ പ്രഥമാധ്യാപകന്മാർ വാങ്ങി അതിനുള്ള സ്റ്റേററുമെൻറുസഹിതം ഓരോ താലൂക്കിലേയും തഹശീൽദാർക്കു് ഓരോ ആണ്ടിലും കർക്കടകം ആരംഭത്തിൽ അയക്കണം. തഹശീൽദാർ അദ്ദേഹത്തിൻെറ സിൽബന്തികൾ മുഖാന്തിരം ധനസ്ഥിതിയെ (കരംതീരുവയെ)പ്പററി അന്വേഷണം നടത്തിയതിനു ശേഷം ഇംഗ്ലീഷ് സ്കൂളുകളെ സംബന്ധിച്ചു ഹെഡ്മാസ്റ്ററേയും നാട്ടുഭാഷാസ്കൂളുകളെ സംബന്ധിച്ചിടത്തോളം അസിസ്റ്റൻറു് ഇൻസ്പെക്ടരേയും ക്ഷണിച്ചുവരുത്തി യോഗംകൂടി തീരുമാനിക്കണം. ഈ തീരുമാനം ഡിവിഷൻ ഇൻസ്പെക്ടർക്കു് അയച്ചു് അവിടത്തെ അംഗീകാരം സിദ്ധിച്ചതിനുമേൽ നടപ്പിൽ വരുത്തണം. ഇങ്ങനെയുള്ള നടപടിമൂലം പാഠശാലാവഷത്തിലെ അവസാനഘട്ടത്തിലാണു മിക്കവാറും ഫീസ് ഇളവുകിട്ടുക. അപ്പോഴേയ്ക്കും മുഴുവൻഫീസ് കൊടുക്കാൻ അപ്രാപ്തരായ ദരിദ്രരുടെ കുട്ടികൾ ഫീസുമുടക്കി സ്കൂളിൽനിന്നു തള്ളപ്പെട്ടുപോകും. മുഴുവൻഫീസും ക്ലേശിച്ചുകൊടുത്തു സൌജന്യവ്യവസ്ഥയിലുൾപ്പെടുന്നവർക്കു് അവർ അടച്ച അധികത്തുക റീഫണ്ടുമൂലം തിരിച്ചു വാങ്ങിക്കൊടുക്കാമെന്നുമുണ്ടു്. ഈ

തുക പിന്നീട്ടു കൊടുക്കേണ്ടയിനത്തിൽ വകവച്ചുകൊടുക്കുന്നസമ്പ്രദായം സൌകൎയ്യപ്രദമായിരുന്നെങ്കിലും ഇപ്പോൾ ആയതു നിറുത്തിയുമിരിക്കുന്നു.

മേലെഴുതിയ വ്യവസ്ഥകളും നടപടികളും, നിമിത്തം നേരിടുന്ന പ്രയാസങ്ങളെപ്പററിയാണു ഞങ്ങൾ ചിലതു കുറിക്കുന്നതു്. ഒന്നാമതു കരം തീരുവനോക്കി ദരിദ്രനോ സമ്പന്നനോ എന്നു നിശ്ചയിക്കുന്ന ഇപ്പോഴത്തെ തോതു മിക്കപ്പോഴും ശരിയാകയില്ല. ഭൂനികുതി കൊടുക്കായ്കയാൽ പല നിലങ്ങളും പുരയിടങ്ങളും സൎക്കാരിൽനിന്നു ലേലംവിൽക്കുന്നുണ്ടല്ലോ. കരം കൊടുക്കാൻ കഴിവില്ലായ്കമൂലം വസ്തു അന്യാധീനപ്പെട്ടുപോകട്ടെ എന്നു പേക്ഷിക്കുന്ന നികുതിദായകന്മാർ ഫീസുകൊടുത്തു പഠിപ്പിക്കാൻ കഴിവുള്ളവരാകുമെന്നു തീരുമാനിക്കുന്നതെങ്ങനെ? വിശേഷിച്ചു് അഭ്യസ്തവിദ്യരുടെയിടയിൽ തൊഴിലില്ലായ്ക വൎദ്ധിച്ചും, വിദ്യാഭ്യാസച്ചെലവു ദുൎവ്വഹമായും ഇരിക്കുന്ന ഇക്കാലത്തു് ഒരുക്കമുണ്ടെങ്കിൽതന്നെ കഴിവുവരുന്നതെങ്ങിനെ?

രക്ഷാകൎത്താക്കളുടെ ധനസ്ഥിതിയെപ്പററി അന്വേഷണം നടത്തുന്ന റവന്യൂസിൽബന്തികൾ എല്ലാവരും തികഞ്ഞ മനസ്സാക്ഷിയൊ കക്ഷികളോടു മനഃപ്പൂൎവ്വസഹകരണമൊ ഉള്ളവരായിരിക്കുമെന്നും വിചാരിക്കാവുന്നതല്ല. അതിനാൽ അവരുടെ അന്വേഷണറിപ്പോർട്ടു വാസ്തവത്തേക്കാളധികം പ്രേരണാശക്തികൾക്കു് അധീനമായുമിരിക്കാം. തന്മൂലം ഈ അന്വേഷണത്തിനുള്ള കാലവിളംബം മിക്കവാറും നിഷ്പ്രയോജനമൊ അഥവാ വിപരീതഫലദായകമൊ ആയി കലാശിക്കുന്നതിൽ അത്ഭുതപ്പെട്ടുവാനില്ല.

ഇംഗ്ലീഷ്സ്ക്കൂളുകളിലെ ഹെഡ്മാസ്റ്റർ കാൺഫറൻസിൽ സംബന്ധിക്കുന്നതുകൊണ്ടു് അദ്ദേഹത്തിനു വിദ്യാൎത്ഥികളുടെ യഥാൎത്ഥസ്ഥിതി തഹശീൽദാരെ ഗ്രഹിപ്പിക്കാൻ കഴിഞ്ഞു എന്നു വരാം. നാട്ടുഭാഷാസ്ക്കൂളുകളെ സംബന്ധിച്ചു് ആ കൃത്യം നിൎവ്വഹിക്കേണ്ടതു് അസിസ്റ്റൻറു് ഇൻസ്പെക്ടരാണല്ലോ. ഹെഡ്മാസ്റ്ററന്മാരിൽനിന്നു കിട്ടിയ അറിവുവച്ചു് അദ്ദേഹവും പാൎവ്വത്യകാരന്മാരിൽനിന്നു കിട്ടിയ റിപ്പോർട്ടിനെ അടിസ്ഥാനമാക്കി തഹശീൽദാരും തമ്മിൽ അഭിപ്രായവിനിമയം ചെയ്തു തീരുമാനിക്കുമ്പോൾ അൎഹന്മാൎക്കു കിട്ടാതെയും അനൎഹന്മാൎക്കു ലഭിച്ചും വരുന്നുണ്ടെന്നുള്ള വസ്തുത വിസ്മരിക്കത്തക്കതല്ല. ഇങ്ങനെ ഗവൎമ്മേണ്ടിൻെറ സദുദ്ദേശസാദ്ധ്യത്തിനു മിക്കവാറും ബാധകമായിത്തീൎന്നിരിക്കുന്ന ഫീസിളവു് ഏൎപ്പാടു നാട്ടുഭാഷാസ്ക്കൂളുകളെ സംബന്ധിച്ചെങ്കിലും വ്യതിയാനം വരുത്തുന്നതു നന്നായിരിക്കും. മലയാളം മിഡിൽസ്ക്കൂളുകളിലെ ഫീസ് പ്രതിമാസം 14 ചക്രത്തിൽ കൂടുതലുമില്ലല്ലോ.

ഫീസ് സൗജന്യലാഭത്തിനുള്ള അപേക്ഷകൾ ഹെഡ്മാസ്റ്ററന്മാർ വാങ്ങി സ്ക്രൂൾ വർഷാരംഭത്തിൽ 15 സാധ്യായദിവസം കഴിഞ്ഞാലുടൻ അഭിപ്രായസഹിതം ഇൻസ്പെക്ടിംഗ് ആഫീസർക്ക് അയച്ചുകൊടുക്കുക. അദ്ദേഹം അതിന്മേൽ നടപ്പിലിരിക്കുന്ന വ്യവസ്ഥയനുസരിച്ചു തീരുമാനം ചെയ്തു ഡിവിഷൻ ഇൻസ്പെക്ടരെ അറിയിക്കട്ടെ. അവിടത്തെ അംഗീകരണം ലഭിച്ചാൽ നടപ്പിലാക്കുക, എന്ന മാറ്റത്തെ പിൻതുടൎന്നാൽ കാലതാമസവും തന്മൂലമുള്ള കഷ്ടതകളും പരിഹരിക്കാവുന്നതാണ്. സ്ക്രൂളിലെ അദ്ധ്യാപകന്മാരോളം വിദ്യാൎത്ഥികളുടെ യഥാൎത്ഥസ്ഥിതി കരംപിരിവുജോലിക്കാർ മനസ്സിലാക്കിയെന്നുവരുന്നതല്ല. അതിനാൽ ഒരു വിദ്യാൎത്ഥിയുടെ കഴിവിനെപ്പററിയുള്ള സൂക്ഷ്മമായ അഭിപ്രായം മിക്കവാറും പ്രഥമാദ്ധ്യാപകന്മാർ രേഖപ്പെടുത്തുന്നതായിരിക്കുമെന്നും വിശ്വസിക്കേണ്ടതാണ്. കാലവിളംബം കൂടാതെ അഹന്മാൎക്കു സൗജന്യം ലഭിക്കുന്നതിന് ഇപ്പോൾ നടപ്പിലിരിക്കുന്ന വ്യവസ്ഥകൾക്കു മേൽപറഞ്ഞപോലൊരു വ്യതിയാനം വരുത്തി പരീക്ഷിച്ചുനോക്കുവാൻ ഗവൺമെൻറിനെ പ്രേരിപ്പിക്കണമെന്നു ഡയറക്ടർ അവർകളെ ഞങ്ങൾ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

# മനുഷ്യാഹാരമെന്ന നിലയിൽ പാലിൻെറ ഉപയോഗം

മനുഷ്യൻെറ വിവിധങ്ങളായ ആഹാരപദാൎത്ഥങ്ങളുടെ കൂട്ടത്തിൽ പാൽ ഒരു പ്രധാനസ്ഥാനം വഹിക്കുന്നുണ്ട്. ശിശുക്കൾക്കും രോഗികൾക്കും പാല് ഒരു പ്രധാന പോഷകപദാൎത്ഥമാണ്. പ്രായമായവൎക്ക് അതു് ആരോഗ്യവും ബലവും നൽകുന്നതായ ഒരു പേയപദാൎത്ഥമാണ്. മററുള്ള ഭക്ഷണസാധനങ്ങളിലെ കുറവുകളെ പാലു പരിഹരിക്കുന്നു. അതുകൊണ്ടു പാലിനുവേണ്ട ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടതും അതു ദോഷഹീനമായ ഉല്പത്തിസ്ഥാനത്തുനിന്നും ലഭിക്കേണ്ടതുമാണ്. പാലിൻെറ പോഷകശക്തി മിക്കവാറും കന്നുകാലികളുടെ ഇനത്തേയും, പരിതസ്ഥിതിയേയും, അവയ്ക്കു ലഭിക്കുന്ന ആഹാരത്തേയും ആശ്രയിച്ചാണിരിക്കുന്നതെന്ന് ഈയിടെ അന്വേഷണങ്ങൾകൊണ്ടു തെളിഞ്ഞിട്ടുണ്ട്. ഇൻഡ്യയിലെ പാൽ—പ്രത്യേകിച്ചും നഗരങ്ങളിൽ ലഭിക്കുന്നതു്—സാധാരണയായി കൊഴുപ്പ്, വിററാമിൻ മുതലായ പോഷകാംശങ്ങൾ കുറഞ്ഞതാണെന്നു പ്രസിദ്ധമാണ്. അത്തരം പാലിൽ കാൽഷിയംഫോസ്ഫറസ് മുതലായ ലോഹാംശങ്ങളും കുറവാണ്. ഇതിനു കാരണം മേച്ചിൽസ്ഥലങ്ങളുടേയും കന്നുകാലികളുടെ മററു് ആഹാരപദാൎത്ഥങ്ങളുടേയും പോഷകാംശ

ത്തിൻെറ ന്യൂനതയാണ്. മിക്ക രോഗങ്ങളും പോഷകാംശത്തിൻെറ കുറവുകൊണ്ടു മാത്രം ഉത്ഭവിക്കുന്നതാകകൊണ്ടു കറവക്കന്നുകാലികളുടെ കാര്യത്തിൽ വിശേഷിച്ചും അവയുടെ ആഹാരകാര്യത്തിലും ആരോഗ്യത്തിലും പ്രത്യേകിച്ചു ശ്രദ്ധിക്കേണ്ടതാണെന്നു പറയേണ്ട ആവശ്യമില്ലല്ലൊ.

അതുപോലെതന്നെ പാലിൽനിന്നും ഉണ്ടാകുന്ന പദാർത്ഥങ്ങളുടെ കാര്യത്തിലും പ്രത്യേകം നിഷ്കൃഷ്ടിക്കേണ്ടതാണ്. തണുപ്പുപ്രദേശങ്ങളിൽ പോലും പാൽപ്പാട കേടുകൂടാതെ സൂക്ഷിക്കുന്ന കാര്യം പ്രയാസമാണ്. അതു് അധികകാലം വച്ചേക്കേണ്ടതായൊ അന്യദിക്കുകളിലേക്ക് അയക്കേണ്ടതായൊ വരുമ്പോൾ ചൂടുപിടിപ്പിച്ച് അണുക്കളെ നശിപ്പിക്കേണ്ടതായി വരുന്നു. ഇൻഡ്യയിൽ (ഉഷ്ണരാജ്യങ്ങളിൽ പൊതുവെ) പാൽപ്പാട ഉടൻ തന്നെ ഉപയോഗിക്കാൻ മാത്രമെ കൊള്ളുകയുള്ളു. അതുകൊണ്ടു് കൂടാതെ കഴിക്കയാണുത്തമം. വെണ്ണ പാൽപ്പാടയെക്കാൾ അധികം കാലം ചീത്തയാകാതിരിക്കും. എന്നാൽ അതുതന്നെയും കുറേദിവസം കഴിഞ്ഞാൽ കാറി ദുർഗ്ഗന്ധമുള്ളതായിത്തീരുന്നു. സാധാരണ ഇൻഡ്യൻ ഗൃഹങ്ങളിൽ വെണ്ണയിൽനിന്നു തൈരിൻെറ അംശം നിശ്ശേഷം നീങ്ങിക്കാണുകയില്ല. ഉപ്പോ മററോ ചേർത്തു കേടുവരാതെ വച്ചേക്കുന്ന പതിവുമില്ല. അതുകൊണ്ടു വെണ്ണ എളുപ്പം ദുഷിച്ചുപോകുന്നു. ജലാംശം നിശ്ശേഷം കളഞ്ഞു കാററുകൊള്ളാതെ സൂക്ഷിച്ചാൽ ഉരുക്കുനെയ്യ് വെണ്ണയെ അപേക്ഷിച്ചു കൂടുതൽ കാലം കേടുകൂടാതിരിക്കും. എന്നാൽ സാധാരണയാരും ഇപ്രകാരം ചെയ്യാറില്ല. അതുകൊണ്ടു നല്ല നെയ്യുപോലും ഏതാനും ആഴ്ചയിൽ കൂടുതൽ കേടുകൂടാതിരിക്കയില്ല. പാൽക്കട്ടി ഇൻഡ്യയിൽ സാധാരണയായി ഉപയോഗിക്കാറില്ല. അതുകൊണ്ടു പാൽക്കട്ടിയാകുന്ന ഭാഗത്തെ ഉപ്പുചേർത്തു പിരിച്ചെടുക്കുകയാണു ചെയ്യുന്നതു്. ഇതു് അതേപടിതന്നെ വില്ക്കുകയൊ പലഹാരങ്ങൾക്കുപയോഗപ്പെടുത്തുകയൊ ചെയ്തുവരുന്നു. ഉപ്പുചേർത്തു പിരിച്ചെടുത്ത ഭാഗം പാൽക്കട്ടിപോലെ എളുപ്പത്തിൽ ദഹിക്കുന്നതല്ല. അതുകൊണ്ടു പാടനീക്കിയ പാൽതന്നെയൊ അല്ലെങ്കിൽ പാൽക്കട്ടിയുടെ ഗുണം പോകാതെതന്നെ വെള്ളം വററിച്ചോ ഉപയോഗിക്കുന്നതായിരിക്കും നല്ലതു്.

## ശുദ്ധജലം

ശുദ്ധജലം, ആരോഗ്യസംരക്ഷണത്തിന് അത്യന്താപേക്ഷിതമാണ്. ശരീരത്തിൻെറ അകത്തുക്കത്തിൽ 70 ശതമാനം ജലമാണ്. കണ്ണിൻെറ തൂക്കത്തിൽ 98·7 ശതമാനവും വെള്ളത്തിൻേറതാണ്. ശപാ

സന്ധികോശങ്ങളുടെ 79 ശതമാനവും, ഹൃദയത്തിൻെറ 79·5 ശതമാനവും, രക്തത്തിൻെറ 80 ശതമാനവും അസ്ഥികളുടെ 25 മുതൽ 50 ശതമാനവും, തലച്ചോറിൻെറ 90 ശതമാനവും തൂക്കം ജലത്തിൻേറതാകുന്നു. അതിനാൽ, ആരോഗ്യപരിപാലനത്തിന് ശുദ്ധജലം, അത്യാവശ്യമാണല്ലോ.

## പശുവിൻെറ ചാണകം അല്ലെങ്കിൽ ഗോമയം

പാശ്ചാത്യപരിഷ്കാരഭ്രമം നിമിത്തം ഹിന്ദുക്കളുടെ പല ആചാരോപചാരങ്ങളുടേയും, ചൎയ്യാമൎയ്യാദകളുടേയും നിലയ്ക്കും വിലയ്ക്കും വലിയ ഹാനി സംഭവിച്ചിട്ടുണ്ട്. എല്ലാ ഹിന്ദുഭവനങ്ങളും, കാലത്തുതന്നെ അടിച്ചുവാരി ചാണകംകൊണ്ടു മെഴുകുന്നതു പതിവായിരുന്നു. ഹിന്ദുക്കളുടെ ഈ പുരാതനാചാരം ശാസ്ത്രീയമായ അടിസ്ഥാനത്തിൽ അധിഷ്ഠിതമായിരുന്നുവെന്നാണു മി. എം. എ. രാമചന്ദ്രൻ ടിസ്സോറിവ്യൂവിൽ എഴുതിയിരിക്കുന്നതു്. മനുഷ്യക്കു നാശകരമായ അണുജന്തുക്കളെ സംഹരിക്കുന്നതകുന്ന Bacteriophage എന്ന സാധനം ചാണകത്തിൽ വളരെ അടങ്ങിയിരിക്കുന്നുവെന്നാണു ശാസ്ത്രീയനിരീക്ഷകന്മാർ അഭിപ്രായപ്പെടുന്നതു്. ഇതുപോലെയുള്ള പുരാതനാചാരങ്ങളുടെ വിലയും നിലയും ശരിയായി ധരിക്കാതെ, ജനസാമാന്യം അവയെ ലംഘിക്കുവാൻ ഇടവരരുതെന്നു കരുതി, പൗരാണിക ഹിന്ദുനിയമനിൎമ്മാതാക്കൾ, ഇവയ്ക്കു മതസംബന്ധമായ പ്രാധാന്യം നൽകിയതിനാൽ, ഹിന്ദുക്കൾ അവയെ ലംഘിക്കാൻ ധൈൎയ്യപ്പെട്ടിരുന്നില്ല. ഇതുപോലെയുള്ള പല ആചാരങ്ങളും, ഹിന്ദുക്കൾ പുരാതനകാലത്തു് ആചരിച്ചിരുന്നതിനാലാണു്, അവൎക്കു് ഇന്നത്തെ ജനങ്ങളെക്കാൾ അധികം ആയുസ്സും ആരോഗ്യവും ഉണ്ടായിരുന്നതു്.

## കുടവയർ കുറയ്ക്കുവാൻ

കുടവയർ, പണക്കാരായ സുഖികളിൽ സൎവ്വസാധാരണമാണു്. എങ്കിലും, തന്മൂലമുള്ള ബുദ്ധിമുട്ടുകൾ അനുഭവിച്ചവൎക്കു മാത്രമെ അറിഞ്ഞുകൂടു. ഹെൽത്തു് മാസികയിൽ, കുടവയർ കുറയ്ക്കുന്നതിനുള്ള ചില വ്യായാമപരിശീലനങ്ങളെപ്പററി വിവരിക്കുന്നുണ്ടു്.

1. കാലുകൾ നിവൎത്തിയും, കൈകൾ ശരീരത്തിൻെറ ഇരുഭാഗങ്ങളലും ചേൎത്തുവച്ചും, നിലത്തു മലൎന്നുകിടക്കുക. തദനന്തരം, കാലുകൾ ഒട്ടും അനക്കാതെ, പതുക്കെ എഴുന്നേററിരിക്കുക. ഈ വ്യായാമസമ്പ്രദായം ആവൎത്തിക്കുക.

2. നിലത്തു മലൎന്നു കിടന്നുകൊണ്ടു്, തലയ്ക്കു മുകളിൽ കൈകൾകോൎത്തു പിടിക്കുക. കാലുകൾ വളയ്ക്കാതേയും ചുരുക്കാതേയും ഏഴുനേറ്റിരുന്നതിനുശേഷം, കോൎത്തുപിടിച്ച കൈകൊണ്ടു കാലിന്റെ പെരുവിരൽ തൊടുക. ഈ വ്യായാമസമ്പ്രദായവും ആവൎത്തിക്കുക. അടിവയർ തടവുകയും, ശ്വാസം ഉൾക്കൊള്ളുകയും ഉച്ഛ്വസിക്കുകയും ചെയ്യുക.

3. വയറു് ഒട്ടിക്കുകയും വീൎപ്പിക്കുകയും ചെയ്യുക. ഇങ്ങനെ മൂന്നുനാലു പ്രാവശ്യം ചെയ്യണം.

പതിവായി മുൻപറഞ്ഞ വ്യായാമപരിശീലനങ്ങൾമൂലം കുടവയർ വൎദ്ധിക്കാതെ ഇരിക്കും. കാലക്രമേണ അതു കുറഞ്ഞുവരികയും ചെയ്യും. എന്നു മാത്രമല്ല, മലബന്ധവും അജീൎണ്ണവും, ഉണ്ടാകുകയുമില്ല.

## ബിരുദദാനപ്രസംഗസംഗ്രഹം

റൈററ് ആണറിബിൾ സർ ടെജ് ബഹദൂർ സപ്രുവും മി: സച്ചിദാനന്ദസിൻഹയും, രാജ്യതന്ത്രത്തിലും വക്കീൽവൃത്തിയിലും ഒരുപോലെ പേരും പെരുമയും സമാൎജ്ജിച്ചിട്ടുള്ള മാന്യന്മാരാണല്ലോ. ഇയ്യിടെ മി: സപ്രു പാററ്നാ സൎവ്വകലാശാലയിലേയും, മി: സിൻഹാ ലക്നൌ സൎവ്വകലാശാലയിലേയും ബിരുദദാനപ്രസംഗംചെയ്തു. ഇക്കഴിഞ്ഞ അൻപതു കൊല്ലങ്ങളായി ഇൻഡ്യയിൽ നടത്തിവരുന്ന ഉയൎന്ന വിദ്യാഭ്യാസത്തിന്റെ ഫലങ്ങളെ അവർ രണ്ടുപേരും പുനരവലോകനം ചെയ്തിട്ടുണ്ടു്.

<u>സർ സപ്രു</u>

ആധുനികവിദ്യാഭ്യാസസമ്പ്രദായത്തെ അതികൎക്കശമായിട്ടാണു് അദ്ദേഹം വിമൎശിച്ചിരിക്കുന്നതു്. ഇൻഡ്യാമഹാരാജ്യം പഠിച്ച പിച്ചക്കാരടങ്ങിയ ഒരു രാഷ്ട്രമായിത്തീരുന്നതു കണ്ടുംകൊണ്ടു മിണ്ടാതിരിക്കുവാൻ തനിക്കു ഒരിക്കലും സാദ്ധ്യമല്ല. അതിനാൽ വിദ്യാഭ്യാസവും തൊഴിലുംതമ്മിൽ പൂൎവ്വാധികം പരസ്പരം ബന്ധമുണ്ടാകേണ്ടതു് അത്യാവശ്യമാണു്. ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിൽ ഒരു പുതിയ പരിവൎത്തനം വരുത്തണം. തന്മൂലം അനേകലക്ഷം വിദ്യാൎത്ഥികളുടെ മാനസികസംസ്കാരത്തേയും ഐഹികതാല്പൎയ്യങ്ങളേയും പരിപോഷിപ്പിച്ചു് സംരക്ഷിക്കാവുന്നതാണു്. സ്കൂൾവിദ്യാഭ്യാസത്തെ പുനഃസംഘടിപ്പിക്കണം. സൎവ്വകലാശാലാഭ്യസനം വിശേഷാൽ യോഗ്യത സമ്പാദിക്കുന്നതിനുവേണ്ടി മാത്രമായിരിക്കേണ്ടതാകുന്നു. പുതിയ ഭരണഘടനപ്രകാരം, വിദ്യാഭ്യാസം മിക്കവാറും പ്രാദേശികനിയന്ത്രണത്തിൽ വരാനെളുപ്പമുള്ളതിനാൽ, സംസ്ഥാനങ്ങൾ അന്യോന്യം സംരക്ഷണബുദ്ധിയോടുകൂടി മത്സരിക്കാതിരിക്കുന്നതിനും, വിശാലാശയങ്ങളോടുകൂടി പരസ്പരം സഹായിക്കുന്നതിനുംവേണ്ടി എന്തെങ്കിലും ഒരു പ

തിയമാഗ്ഗം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. വിശാലമായ ദേശീയബോധം, സങ്കുചിതമായ വഗ്ഗീയമമതമാത്രമായിത്തീരാതെ സൂക്ഷിക്കണമെന്നും, അങ്ങനെ തീരുന്നതു ന്യായത്തിനോ യുക്തിക്കോ ചേന്നതല്ലെന്നും അദ്ദേഹം വിദ്യാത്ഥികളെ അനുസ്മരിപ്പിച്ചുകൊണ്ടു പ്രസംഗം ഉപസംഹരിച്ചു.

മി: സിൻഹാ.

ദേശീയബുദ്ധിയെ വദ്ധിപ്പിക്കുന്നതിനും, വഗ്ഗീയസ്പദ്ധയെ ഉച്ചാടനം ചെയ്യുന്നതിനും ഏററവും വാചാലതയോടുകൂടി മി: സിൻഹ വിദ്യാത്ഥികളോടഭ്യത്ഥിച്ചു. മദ്ധ്യകാലങ്ങളിൽ യൂറോപ്പിലുണ്ടായ ജ്ഞാനോദയ(Renaissance)ത്തിനോടാണ് അദ്ദേഹം ഇൻഡ്യയിലെ ഉന്നവിദ്യാഭ്യാസത്തെ ഉപമിക്കുന്നതു്. ജീവിതത്തിൽ സൽപ്രവത്തികൾ ചെയ്യാൻ പ്രേരിപ്പിക്കുന്ന പ്രായോഗികാദശങ്ങൾ വിദ്യാഭ്യാസംമൂലം ഇൻഡ്യൻ വിദ്യാത്ഥികളെ കാണിച്ചുകൊടുക്കണമെന്ന് അദ്ദേഹം നിദ്ദേശിക്കുന്നു. ആവശ്യപ്പെടാത്ത ഒരു ഭരണഘടന ഇന്ത്യയുടെ തലയിൽ കെട്ടിയേല്പിക്കുന്ന പാർലമെൻറുനയത്തെ അദ്ദേഹം ആക്ഷേപിക്കുന്നു. ഏതായാലും ഇൻഡ്യാക്കാരുടെ യോഗ്യതയെ അവതക്കിതമായി പ്രത്യക്ഷപ്പെടുത്തുവാൻ പുതിയ ഭരണഘടനപ്രകാരം ഗവമ്മെണ്ടുമായി സഹകരിച്ചു പ്രവത്തിക്കുന്നതുതന്നേയാണ് ഉത്തമമെന്നും അദ്ദേഹം ഉൽബോധിപ്പിക്കുന്നു. ഭാരതത്തിലെ സവ്വസമുദായങ്ങളും തങ്ങളുടെ പൊതുതാല്പയ്യങ്ങൾ മനസ്സിലാക്കി പരസ്പരമൈത്രിയെ പുലത്തണമെന്നദ്ദേഹം തീത്തുപറഞ്ഞിരിക്കുന്നു. സ്വഭാവമാഹാത്മ്യം, സ്വദേശാഭിമാനം, നിസ്വാത്ഥകമ്മം എന്നിവയോടുകൂടി വിദ്യാത്ഥികൾ മാതൃഭൂമിയുടെ അഭിവൃദ്ധിക്കുവേണ്ടി അശ്രാന്തം പരിശ്രമിക്കേണ്ടതാണെന്നും അദ്ദേഹം പ്രസ്താവിച്ചു. ലോകത്തിലെ മഹാരാഷ്ട്രങ്ങളുടെ ഇടയിൽ ഭാരതമാതാ അഹിക്കുന്ന ഉന്നതസ്ഥാനം പ്രാപിക്കുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ എന്ന പ്രാത്ഥനയോടുകൂടിയാണു മി: സിൻഹ പ്രസംഗം അവസാനിപ്പിച്ചതു്.

## * ഒരു സന്ദേശം

(കെ. ആർ. മേനോൻ, ബോംബെ)

ജീവനസമ്പാദനവ്യഗ്രരായ് യുവാക്കന്മാർ
ജീവനെപ്പുഴിക്കുന്നു പാരിലിന്നൊങ്ങും നീളെ
ആവിധമായോധനം ചെയ്യണം ജീവിക്കുവാൻ
ഭൂവിലെതീത്ഥാടനമത്രമേലാപൽപൂണ്ണം

* Goverment Trade School, Trichur-ൻെറ രജതജൂബിലി പ്രമാണിച്ചു് എഴുതി അയച്ചതു്.

പട്ടിണിപ്പാവങ്ങൾ തൻ ദീനരോദനമെങ്ങും
ചുടുനീർകണം നരൻ വാർക്കുന്നു പശിയാററാൻ!
പഠിപ്പും പാണ്ഡിത്യവുമൊക്കെയും വെറും തൃണം
മടിക്കുത്തിലെ പണമൊന്നു താനാക്കും ഗുണം!
ലോകത്തെ വീക്ഷിക്കുമീവിഷമപ്രശ്നത്തിന്നു
പാകത്തിൽ വ്യവസായമൊന്നിലേ ഗതികാൺമൂ.
ശാസ്ത്രവും സാഹിത്യവും ചരിത്രംപോലുമത്ര-
മാത്രമീഘട്ടത്തിങ്കലാപ്തമിത്രരായ്ത്തീരാ
ആഹാരമല്ലീമർത്ത്യനാദ്യമാവശ്യം, തെല്ലു
സാഹിത്യസംഗീതങ്ങൾ പിന്നെയാണെങ്കിൽ കൊള്ളാം.
വാണിജ്യം, വ്യവസായം, കൃഷിയീമൂന്നൊന്നത്തി-
ലാണിപ്പോൾ ലോകത്തിന്റെ ഭാവിഭാവുകം നിൽപൂ
ഇന്ത്യയിൽ വിദ്യാഭ്യാസംകൊണ്ടു കൊച്ചിയാണൊന്നാം-
പന്തിയിൽ നമ്മൾക്കതിലാത്മാഭിമാനംകൊള്ളാം.
അവിടെസ്സാങ്കേതികാദ്ധ്യയനപ്രധാനത്താ-
ലവിടന്നാമ്മേ! പാഠശാലകൾക്കാദ്യം നിൽപൂ
ആയിരക്കണക്കിന്നു പട്ടിണിപ്പാഴ്‌വായയി-
ലായിരംകൊടുക്കുന്നതമ്മയാണിന്നും ദേവി!
താവല്പസന്താനങ്ങളന്യരാജ്യത്തിൽച്ചെന്നു
കാവല്ക്കുനിന്നാലെന്തു, കുക്ഷിസംഭരിപ്പവർ
കേരളക്കരയിലിന്നൊത്ത ജീവികളാണാ-
ധീരർതൻ കരാശ്രയമാത്രരായ് കഴിയുന്നു
തവസന്തതിയെങ്ങുപോകിലും 'പിഴക്കുന്നു'-
ണ്ടവർ തൻ വിദ്യാഭ്യാസമത്രയും പ്രായോഗികം
അവരിൽ പ്രമാണികൾ. അമ്മതൻ സൽകീർത്തിയെ
ധവളീകരിക്കുന്നക്കൂട്ടരും പെട്ടുമേറെ.
ഇരുപത്തഞ്ചുകൊല്ലമീവിധം നിരബാധമായ്
ഗുരുവൃത്തിയെ പൂണ്ടു പോന്ന പാവനേ, തായേ!
രജതോത്സവം ഭവദീയമിന്നാഘോഷിപ്പൂ-
നജിതോത്സാഹം കാത്തുനില്ക്കയായ് തവ മക്കൾ
ജയിക്ക! സാങ്കേതികജ്ഞാനദായിനിയമ്മേ!
ജയിക്ക! സാധുരക്ഷാദീക്ഷണേ! സുലക്ഷണേ!
ജയിക്ക! ശിവപുരവാണിജ്യവിദ്യാദാത്രി!
ജയിക്ക! സൽസന്താനകാരണേ! പ്രസവിത്രി!

---

*Registered No. T. 62.*

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.
അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപ
യോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യ
വസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.
വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.
തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ, പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചെലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയയ്ക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,
ഗുരുനാഥൻ, പറവൂർ.

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.